# THE CHURCH WEEKLY

| Vol IX | SUNDAY 11 th SEPTEMBER 1955 | PRICE 2 ANNAS A COPY | No. 36 |
| --- | --- | --- | --- |


## THE FORWARD LOOK

**By Dr. James Reid**

*I leave the past behind and with hands outstretched to whatever lies ahead I go straight for the goal.*
Eph 3: 14 (R.S.V.)

The Bible is in part a history book. But its real concern is not with the past but with the future. It tells what God has done, but also what He is waiting to do. It sets our eyes on the future and speaks of what God has prepared for those that love Him. In one of our galleries there is a picture showing a young man looking into an empty sky on which is set a large question mark. The picture is entitled. "A young man looks at the future." What is going to happen to this world in which, for the moment, the most remarkable product of our civilization seems to be the atom bomb?

For the people of the early Church the world was just as terrifying and the future equally uncertain, but for them tht master word was hope. They always kept the forward look. Whatever else might crumble and pass they knew they had a Kingdom which cannot be moved. Whatever civilizations might perish that Kingdom was going on. Forward into the future was the Christian watchword. "I leave the past behind," wrote Paul.

This is a good principle for practical living. We can be tied to the past and become complacent or discouraged according to our mood. But whatever our past has been it can be made a spring-board for action. If we have done well this must not become a bed to lie on. If there be failure and frustration in it, it is folly to turn it into a prison. "The only thing to do with the past is to make a future of it," wrote Phillips Brooks, and by God's grace a worth-while future can be made out of any kind of past if we handle it in God's way.

The forgiveness of God offers us the power to break with the past and to set our faces towards the future. It is His hand flinging open the prison doors. The thing to do with the past, whether it be good or bad, and in us all it has been mixed, is to learn the lesson of it and then drop it. The lesson may be an assurance of the mercy and grace of God, calling for unending thankfulness. It may be a revelation of our own weakness and blindness that brings us to the dust where our only hope is in the mercy of God. But having seen that and made the experience our own God's call is to leave the past behind asking, like Paul when he was broken, "Lord, what wilt Thou have me to do?" For that both our failure and our success can become an equipment.

There is a word here for the Church. Our danger may be complacency, but if it should be so we are going blind. There are encouraging signs, but unless we are looking and hoping for the dawn we may miss them or discount them. The Church may always be what Dr. Niebuhr has called a "spiritual minority in a pagan society." If it is alive it will always be ahead of its time, suspected and misunderstood and perhaps despised. That is the price of faithfulness.

But must we be content to be so small a minority? There is no progress in sitting still and expecting God to do things. Progress can only come from crossing new frontiers. New methods in themselves will accomplish nothing unless these come from a fire in our bones that needs an outlet. But obedience to the Spirit demands the willingness to break with traditions that cramp adventurous action. Many a fine impulse has been frozen stiff by rules and regulations. "This has never been done before," is a phrase that has sometimes, halted us on the march, like Lot's wife, and frozen us into inactivity.

It is the same with our theological thinking "God has yet more truth to break out of His Holy Word," but some of it may be hidden from us by the envelope of outworn ideas in which we have enclosed it. The fear of letting some things go can blind us to the deeper truth God is waiting to reveal. It is a form of faithlessness. When fresh truth breaks upon us we must be ready to leave the past behind us and move out with God to new discoveries of His love and grace.

The last 50 years have witnessed far-reaching changes throughout the world. In the churches of this country Sunday congregations have diminished and membership has remained more or less static, Materialism and apathy have pushed back our frontiers

None of us can be complacent, but still less dare we sink into despair. When the French army towards the end of the first world war was being pushed back and the situation became desperate, General Foch issued a call to attack. The whole outlook was changed. In our present situation the call to the Church must be a summons to attack. The pattern of Christian progress has always been that of snatching victory out of defeat. In his letter to the Philippians Paul reminds his readers how his mission to Philippi began with his imprisonment there and the conversion of his gaoler, The Philippian church was born in what looked like the prelude to its extinction. There is no situation God cannot use if we will set our faces to His future.

Who for our own good makes
the need extreme,
Till at the last He puts forth
might and saves.

അസ്സീസിയിലെ ഫ്രാൻസിസ്. 44.

# ശത്രുസൈന്യങ്ങളുടെ പാളയത്തിൽ

(എം. കുര്യൻ, കോതമംഗലം)

പോപ്പൽ സൈന്യങ്ങളും രാജകീയ സൈന്യങ്ങളും ഒരുമിച്ചു നടത്തിയ വമ്പിച്ച ആക്രമണത്തിന്റെ പിന്നാലെ ദുസ്സഹത്തിന്റെ മൂട്ടല മർമ്മരം ഒരു സന്ദർശനത്തിനൊരുമ്പെടുകയാണ്. തന്റെ മാർഗ്ഗം ഒന്നു പരീക്ഷിച്ചു നോക്കാൻ തന്നെ ഫ്രാൻസിസ് തീരുമാനിച്ചു. ഇല്ലുമിനേറ്റോ എന്നൊരു സഹോദരനെ മാത്രം കൂട്ടിക്കൊണ്ടു് അദ്ദേഹം പട്ടാളനിരയുടെ മുൻവശത്തൂടെ, രണ്ടു പാളയങ്ങൾക്കുമിടയ്ക്കുള്ള നിഷ്പക്ഷമേഖലയിലേക്കു നീങ്ങി. ക്ഷീണിതഗാത്രനായ ഒരു സന്യാസി ഒരു സഹയാത്രികനോടുകൂടി തുർക്കിപ്പാളയത്തിലേക്കു നീങ്ങുന്നതു കണ്ട ക്രിസ്തീയപട്ടാളത്തിന്റെ അധരങ്ങളിൽ പരിഹാസം നിഴലിച്ചു. ക്രിസ്ത്യാനികളുടെ തല കൊണ്ടുക്കൊടുത്താൽ നല്ല സമ്മാനം കൊടുക്കുമെന്നു സുൽത്താൻ വിളംബരം ചെയ്തിരുന്ന വസ്തുതയും ഈ പട്ടാളക്കാർ അറിഞ്ഞിരുന്നു.

“ആർക്കെങ്കിലും ഇന്നു ശുക്രനാണു് രണ്ടു സ്വർണ്ണനാണയങ്ങൾ അവർക്കു കിട്ടിയതുതന്നെ.” ക്രിസ്തീയ പാളയത്തിൽനിന്നു ചിരി മുഴങ്ങിക്കേൾക്കാം.

തന്റെ കർമ്മനിർവഹണം മാത്രം ലക്ഷ്യമാക്കി നടകൊള്ളുന്ന ഫ്രാൻസിസ് എന്താണു ചിന്തിച്ചതു്? രക്തസാക്ഷിയായി ഏതു നിമിഷവും മരിച്ചു വീഴാവുന്ന പരിതസ്ഥിതിയാണു മുമ്പിലുള്ളതു്. ഇനിയിപ്പോൾ എന്റെ ശരീരത്തിൽ ക്രിസ്തുവിന്റെ നാമം മഹത്വീകരിക്കപ്പെടും. അതു മരണത്തിലൂടെയൊ ജീവനിലൂടെയൊ സംഭവിക്കട്ടെ. എനിക്കോ ജീവിക്കുന്നതു ക്രിസ്തുവും മരിക്കുന്നതു ലാഭവുമാകുന്നു.......ഹൃദയത്തുടിപ്പു വർദ്ധിച്ചു്, ആവേശഭരിതനായ നേതാവു് ഇല്ലുമിനേറ്റോയെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു. സകലവിധമായ വ്യാകുലചിന്തയും ദൈവത്തിൽ എറിയുക, അദ്ദേഹം നിന്നെ കാത്തുകൊള്ളും.

അങ്ങനെ ക്രിസ്തുവിനുവേണ്ടി സ്വയം മണ്ടന്മാരായിത്തീർന്ന ഇവരിരുവരും ഇസ്ലാമികപ്പാളയത്തിന്റെ അതിരിലെത്തി. പട്ടാളക്കാർ കണ്ടമാത്രയിൽ അവരെ വധിച്ചു സ്വർണ്ണനാണയം നേടാഞ്ഞതു് എന്തുകൊണ്ടാണെന്നുള്ളതു് ഒരു അജ്ഞാതവസ്തുതയാണ്—ഒരത്ഭുതമല്ലെന്നുവരുകിൽ. സുൽത്താൻ, സുൽത്താൻ എന്നു വിളിച്ചുപറഞ്ഞുകൊണ്ടാണു് ആ ശാന്തിസന്ദേശവാഹകർ നീങ്ങുന്നതു്. തങ്ങളെ സുൽത്താന്റെ സന്നിധിയിലേക്കു നയിക്കണമെന്നാണു് ആ വിളിയുടെ അർത്ഥം. പട്ടാളക്കാർ അവരിരുവരെയും പിടിച്ചു സൈനികാസ്ഥാനത്തേക്കു കൊണ്ടുപോയി. അവിടെ സൈനികമേധാവികൾ അവരെ ചോദ്യംചെയ്തു. ക്രൂശുയുദ്ധക്കാരുടെയിടയിൽ ഉപയോഗത്തിലിരുന്ന സംസാരഭാ[illegible]യിലൂടെ ഫ്രാൻസിസ് കാര്യം അ[illegible]രെ ധരിപ്പിച്ചു. സുൽത്താന്റെ [illegible]മ്പിൽ ക്രിസ്തുവിന്റെ സുവിശേഷം പ്രസംഗിക്കണം.

സിറിയയുടെയും ഈജിപ്റ്റിന്റെ

---

But His power is released in response to our faith and obedience.

Surely at the moment there is a call to adventurous evangelism The world is opening up in every direction. New problems of lfving together, East and West. black and white, are facing us on every hand. It is only as the Kingdom comes that these problems will be solved, and in this we have our part to play. It may mean new methods, both at home and abroad, to make fresh channels for the Spirit. Are there not signs of a craving for community and fellowship that the Church ought to be meeting.

The early Christians "went everywhere," we are told, "the Lord working with them." Wherever they went things happened, Can these miracles of spiritual renewal not happen today? Amid all the changes God is the same and His Spirit is a never failing reservoir of light and power. But these will only come into action as we face the tasks that demand them "Speak to the children of Israel that they go forward," was God's command to Moses when they stood with the Red Sea in front and Pharaoh's army behind. Is not this His call to the Church today?

PRAYER

O God, whose purpose of love enfolds us all, help us to see and to grasp what Thou wouldst have us to do. Whatever the past has been give us grace to leave is behind us, with all its discouragements, its futility and its failure, and to take from Thy hand the forgiveness that makes all things new. So fill us with Thy Spirit that we may welcome every opportunity to step out in faith, in obedience to Thy call.

യും രാജാവായ മാലിക്–അൽ–കമീൽ അറബി സംസ്കാരത്തിന്റെ പരിപക്വമായ ഒരു പ്രതീകമായിരുന്നു. ഹാസ്യം, ഫലിതരസം, രാജസഗാംഭീര്യം സഹിഷ്ണത, സ്വയംനിയന്ത്രണ ശക്തി—കുറഞ്ഞപക്ഷം കിരാതഭാവം കൈക്കൊള്ളുവാൻ പ്രേരിതനാകുന്നതുവരെയെങ്കിലും—ഇത്രയുമാണ് അതിന്റെ പരിണത രൂപങ്ങൾ. മാലിക്–അൽ–കമീൽ പിൽക്കാലത്തെ ഒരു കുരിശുയുദ്ധ നേതാവിനെ അനുസ്മരിപ്പിക്കുന്നുണ്ട്. ഫ്റഡറിക്ക് ദ്വിതീയൻ ചക്രവർത്തി പിൽക്കാലത്തു മാലിക്–അൽ–കമീലുമായി കൂടിക്കാഴ്ച നടത്തി സംസ്കാരസമ്പന്നരായ രണ്ടു പേരെപ്പോലെ സൗഹാർദ്ദപൂർവം കാര്യങ്ങൾ പരസ്പരം ചർച്ച ചെയ്യുകയും തങ്ങളുടെ അനുയായികളുടെ ബുദ്ധിമോശം ഓർത്തു ക്ലേശിക്കുകയും ബുദ്ധിമാന്മാരായ രണ്ടുപേർ ഈ കലഹം പറഞ്ഞൊതുക്കേണ്ടതിന്റെ ആവശ്യകത പരസ്പരം ബോദ്ധ്യപ്പെടുകയും ചെയ്ത സംഭവമാണ് ഈ സന്ദർഭത്തിൽ ഓർമ്മിച്ചുപോകുന്നത്. ഏതായാലുംക്രിസ്തുവിന്റെ കൊടിക്കൂറകൾക്കും കുന്തങ്ങൾക്കും പുറകിൽ കണ്ടതിനെക്കാൾ കൂടുതൽ യഥാർത്ഥ നാഗരികത അള്ളായുടെ കൂടാരങ്ങളിൽ ദൃശ്യമായിരുന്നുവെന്ന വാസ്തവം സങ്കടസമേതംപ്രസ്താവിക്കാതെ നിവൃത്തിയില്ല. ക്രിസ്തീയ പാളയത്തിൽനിന്നു വരുന്ന രണ്ടു സന്ദർശകരെ കണ്ടു മാലിക്–അൽ–കമീലിന്റെ പട്ടാളക്കാർക്കു ചിരി വന്നു. അപ്രതീക്ഷിതരായ ഈ സന്ദർശകർ സുൽത്താനു കുറേനേരത്തേക്കുവിനോദത്തിനു വകനൽകുമെന്ന് അവർ വിചാരിച്ചു. നഗ്നപാദരായ ആ ക്രിസ്ത്യാനികളിരുവരും ആ രാജാധിരാജന്റെ സങ്കേതത്തിലേക്കു നയിക്കപ്പെട്ടു.

ഫ്റാൻസിസ് മാലിക്–അൽ–കമീലിന്റെ സന്നിധിയിൽ പ്രവേശിച്ചു തല നമിച്ചു വണങ്ങി. സലാഡിന്റെ വംശപാരമ്പര്യം പുലർത്തുന്ന മാലിക്-അൽ–കമീൽ തന്റെ മുറിയിലേക്കു കടന്നുവന്ന സുധീരതയുടെ മുമ്പിൽ തല നമിച്ചു പ്രതിവന്ദനംനൽകി.

ഏറെത്താമസിയാതെ ഫ്റാൻസിസിന്റെ നൈസർഗ്ഗികമായ ആകർഷണീയതയും പരമ യാഥാർത്ഥ്യവുമായുള്ള ഐക്യതയിൽനിന്ന് ഒരു സ്റ്റിക്കവലിച്ചെടുക്കുന്ന ശക്തിവിശേഷവും ഒരുമിച്ചു ചേർന്നു സുൽത്താന്റെമേൽ പ്രവർത്തനമാരംഭിച്ചു. രാജസപ്രഭാവനായ ആ സാരസനേതാവു താല്പര്യപൂർവം ആഗതനെ വീക്ഷിക്കാൻതുടങ്ങി. ആ തിളങ്ങുന്ന കണ്ണുകളും ചലിക്കുന്ന അധരങ്ങളും അദ്ദേഹത്തെ ആകർഷിച്ചു. അദ്ദേഹം ശ്രദ്ധാപൂർവം കേട്ടു. ഇടയ്ക്കിടയ്ക്ക് അദ്ദേഹവും ചില യുക്തിവാദങ്ങൾ തൊടുത്തു വിട്ടു. വാദപ്രതിവാദം രസോജ്ജ്വലമായി. വിശ്രമത്തിനു കിട്ടിയ ഒരു മണിക്കൂർ സമയം ഇതിൽ കൂടുതൽ ഭംഗിയായി എങ്ങനെചെലവഴിക്കും. ക്രിസ്തുമതത്തിനെതിരായി മുഹമ്മദുമതത്തിന്റെശ്രേഷ്ഠത സ്ഥാപിക്കുവാനുള്ള ഒരു യത്നമല്ലേ താൻ നടത്തുന്നത്. എന്തോ ഗൗരവതരമായ ഔദ്യോഗിക കാര്യങ്ങൾ ശ്രദ്ധിക്കേണ്ടിവന്നപ്പോൾ തന്റെ നവാതിഥിയെ അദ്ദേഹം പറഞ്ഞയച്ചു. എന്നിരിക്കിലും ആ പുതിയ സുഹൃത്തിനെ സുൽത്താനു വളരെയധികം ഇഷ്ടപ്പെട്ടു. ഫ്റാൻസിസിനുംഅനുയായിക്കും താമസ സൗകര്യങ്ങൾ ഏർപ്പാടുചെയ്യാൻ അദ്ദേഹം ആജ്ഞ നൽകി.

വിശ്രമവേള കിട്ടിയപ്പോൾ സുൽത്താൻ ഫ്റാൻസിസിനെ വീണ്ടും അകത്തു വിളിപ്പിച്ചു. ഇത്തവണഒരു വമ്പിച്ച ശ്രോതൃസംഘം വന്നുകൂടീട്ടുണ്ട്. മിറിയാംസുതനായ ഇസ്സാനബിയുടെ പ്രബോധനങ്ങൾ ഒരു ക്രിസ്തീയ സന്യാസി വിശദീകരിക്കുന്നതു കേൾക്കാൻ വന്നുകൂടിയിരിക്കുകയാണവർ. ഫ്റാൻസിസിന്റെ ആഗമനത്തിൽത്തന്നെ ഒരു വിദ്യ പ്രയോഗിക്കാൻ സുൽത്താൻ തീർച്ചയാക്കി. സുൽത്താന്റെ സിംഹാസനത്തിനു മുമ്പിലായി ഒരു വലിയ പൗരസ്ത്യ പരവതാനി വിരിച്ചിടുന്നതിനു സുൽത്താൻ ആജ്ഞാപിച്ചു. ആ പരവതാനിയുടെ കളങ്ങളിന്മേൽ ക്രൂശിന്റെ ചിഹ്നം ധാരാളമായി തയിച്ചു ചേർത്തിരുന്നു. സുൽത്താൻ തന്റെ അതിഥികളോടു പറഞ്ഞു—നോക്കൂ, ആ നസ്രായക്കാരൻ ഈ കുരിശുകളിൽ ചവിട്ടുകയാണെങ്കിൽ അയാൾ സ്വന്തം ദൈവത്തെ അധിക്ഷേപിക്കുകയായിരിക്കും. നേരെ മറിച്ചു കമ്പളത്തിലെ കുരിശിന്മേൽ ചവിട്ടാൻ അയാൾ വിസമ്മതിക്കുന്നപക്ഷം അതു അയാളുടെ ആതിഥേയനായ സുൽത്താനെ അധിക്ഷേപിക്കുകയായിരിക്കും. അയാളോടു വരാൻ പറയൂ.

ഫ്രാൻസിസ് മുറിയിൽ പ്രവേശിച്ചു. ഒററ നോട്ടത്തിൽ അദ്ദേഹത്തിനു സൂത്രം മനസ്സിലായി. യാതൊരു വൈമനസ്യവും പ്രദർശിപ്പിക്കാതെ അദ്ദേഹം നേരെ നടന്ന് പരവതാനിപ്പുറത്തുകൂടെ സുൽത്താന്റെ സിംഹാസന സവിധത്തിലേക്കു നീങ്ങി.

“ഇതെന്തു്?” മാലിക്–അൽ–കമീൽ ചിരിച്ചുകൊണ്ടു ചോദിച്ചു. നിങ്ങൾ എന്താണീ ചെയ്തതു്? നിങ്ങളുടെ മതചിഹ്നത്തിന്റെ പുറത്തു ചവിട്ടുകയോ?

ഫ്റാൻസിസ് പ്രതിവചിച്ചു—പ്രഭോ, കാൽവറിയിൽ മൂന്നു കുരിശുകൾ നാട്ടപ്പെട്ടിരുന്നു. ഒന്നു ലോകരക്ഷകനെ തറയ്ക്കുന്നതിന്. മററു രണ്ടും കുപ്രസിദ്ധരായ രണ്ടു തസ്കരന്മാരെ തറയ്ക്കുന്നതിനായിരുന്നു. ഞങ്ങളുടേതു യഥാർത്ഥമായ കുരിശാണ്, എന്നാൽ നിങ്ങളുടേതാകട്ടെ,............

ഈ മറുപടി സുൽത്താനെ പരാജയപ്പെടുത്തിക്കളഞ്ഞു! യഥാർത്ഥ ക്രൂശ് 1187—ൽ സുൽത്താന്റെ പൂർവികനായ സാലഡീൻ കൈവശപ്പെടുത്തിയിരുന്നു പൊട്ടിച്ചിരിച്ചുകൊണ്ടു ഫ്റാൻസിസിന് എക്കാലവും തന്റെ കൂടെ താമസിക്കാൻ സുൽത്താൻ അനുമതി നൽകി.

ഞാൻ അതിനു സന്നദ്ധനാണ്, ഫ്റാൻസിസ് മറുപടി പറഞ്ഞു. അങ്ങും അങ്ങയുടെ ജനങ്ങളും ക്രിസ്തുമതം സ്വീകരിക്കുന്നപക്ഷം.

ഇതു കേട്ടു സുൽത്താൻ ഒരു മന്ദഹാസത്തോടെ തലകുലുക്കി. താൻ കാര്യമായിട്ടാണ് ഇതു പ്രസ്താവിക്കുന്നതെന്നു ബോദ്ധ്യപ്പെടുത്തുന്നതിനുവേണ്ടി ഫ്റാൻസിസ് ഒരു അഗ്നിപരീക്ഷണത്തിനു സന്നദ്ധത പ്രദർശിപ്പിച്ചു. സുൽത്താൻ ഒരു അഗ്നികുണ്ഡം തയ്യാറാക്കി. ഫ്റാൻസിസും മഹമ്മദീയ പുരോഹിതന്മാരും ആ അഗ്നിയിലൂടെ കടക്കട്ടെ. യഥാർത്ഥദൈവം സ്വന്തജനങ്ങളെ രക്ഷിച്ചുകൊള്ളും.

സുൽത്താൻ ഇത്തവണയും മന്ദഹസിച്ചുകൊണ്ടു തല കുലുക്കി. ഹാസ്യോക്തി കലർന്ന സ്വരത്തിൽ അദ്ദേഹം പറഞ്ഞു—തന്റെ പുരോഹിതന്മാർ ഇങ്ങനെയൊരു നിർദ്ദേശത്തെ ഹാർദ്ദമായി അനുകൂലിക്കാനിടയില്ലെന്ന്.

“വളരെ നല്ലതു്” ഫ്റാൻസിസ് തുടർന്നു—അങ്ങനെയെങ്കിൽ മറെറാരു കാര്യം ചെയ്യാം. ഞാൻ അഗ്നികുണ്ഡത്തിൽനിന്നു അപകടം കൂടാതെ പുറത്തു വരുന്നപക്ഷം അങ്ങും അങ്ങയുടെ ജനങ്ങളും ക്രിസ്തുവിനെ ആരാധിക്കുവാൻ സമ്മതിക്കുകയാണെങ്കിൽ ഞാൻ തനിയെ അഗ്നികുണ്ഡത്തിൽ പ്രവേശിക്കാം. എന്റെ ദേഹം അഗ്നിയിൽ പൊള്ളുന്ന പക്ഷം അതെന്റെ പാപത്തിന്റെ ഫലമായിരിക്കും. ദൈവിക ശക്തി എന്നെ കാത്തുരക്ഷ

ക്കുന്ന പക്ഷം, അങ്ങ് യഥാർത്ഥ ദൈവവും സർവരുടെയും രക്ഷിതാവുമായി ക്രിസ്തുവിനെ അംഗീകരിക്കണം".

സംഗതി ഇത്രമാത്രം ഗൗരവാവഹമായി വളരണമെന്ന് സുൽത്താന്ന് ആഗ്രഹമില്ലായിരുന്നു. അതോടെ സന്ദർശനം അവസാനിപ്പിച്ചു. വളരെ ഉപചാരഭാവത്തിലാണ് സുൽത്താൻ വിടവാങ്ങിയതു്. ദൈവം സത്യമെന്തെന്നു തനിക്കു കാണിച്ചുതരുവാൻ വേണ്ടി ദൈവത്തോടു പ്രാർത്ഥിക്കണമെന്നു് സുൽത്താൻ ഫ്റാൻസിസിനോടു് ആവശ്യപ്പെടുകയുണ്ടായി.

പല ആനുകൂല്യങ്ങളും ഫ്റാൻസിസിനു് അനുവദിച്ചുകൊടുത്തു. വിശുദ്ധനാട്ടിലെവിടെയും സ്വാതന്ത്ര്യമായി സന്ദർശിക്കുന്നതിനു് ഫ്റാൻസിസിനെയും സഹോദരന്മാരെയും അനുവദിക്കുന്ന ഒരു മുദ്രയും അധികാരപത്രവും സുൽത്താൻ നൽകി. "ഈ കൊമ്പു് എടുത്തു കൊള്ളുക; ആരും നിങ്ങളെ ഉപദ്രവിക്കുകയില്ലെന്നുള്ളതിനു് രണ്ടാമതൊരു ഉറപ്പാണിതു്". വെള്ളി കെട്ടിയ ഒരു പശുവിൻ കൊമ്പു്. ഫ്റാൻസിസ് അതു സ്വീകരിച്ചു, അവിടം വിട്ടു. ആ ആത്മാവിനെ ക്രിസ്തുവിനു വേണ്ടി നേടുവാൻ സാധിച്ചില്ലല്ലോ എന്നദ്ദേഹം പരിതപിച്ചു. തൻെറ തല നഷ്ടപ്പെട്ടില്ലല്ലോ എന്ന ചിന്തയും അദ്ദേഹത്തെ ശോകപരവശനാക്കി.

സുൽത്താൻ മാലിക്ക്–അൽ– കമീൽ ഉത്തമനായ ഒരു മാന്യ പുരുഷനായിരുന്നു. കേവലം അനൗദ്യോഗിക വക്താവെങ്കിലും, പ്രശസ്തനായ ഈ നസ്രായക്കാരനു് സുൽത്താൻ നൽകിയ ഈ ആനുകൂല്യങ്ങൾ, പത്തു വർഷങ്ങൾക്കു ശേഷം അദ്ദേഹം ക്രൈസ്തവ ചക്രവർത്തി ഫ്റഡെറിക്ക് രണ്ടാമനു് അനുവദിച്ച ആനുകൂല്യങ്ങളുടെ ഒരു മുൻകുറിയാണെന്നു പറയാം. ആ ക്രൂശുയുദ്ധ നേതാവു്, സുൽത്താനുമായുണ്ടായ ഒരു സംഭാഷണവേളയിൽ, യരുശലേമും ബേതലഹേമും നസറേത്തും, പലസ്തീൻെറ സമുദ്രതീരത്തു കൂടെ വിശുദ്ധ സ്ഥലങ്ങളിലേക്കു പ്രവേശിക്കുന്നതിനുള്ള ഒരു ഭൂവിഭാഗവും, ക്രിസ്ത്യാനികൾക്കു് വിട്ടു കിട്ടുന്നതിനു് സുൽത്താനെ പ്രേരിപ്പിക്കയുണ്ടായി. (വാസ്തവം പറഞ്ഞാൽ, ബാൾഡ്വിൻമാരും ഡിബില്ലൻമാരും റെയ്മണ്ടുമാരും കൂർഡിലയൺമാരും ഇന്നസൻറുമാരുമെല്ലാം 130 വർഷക്കാലം രക്തമൊഴുക്കി സമരം ചെയ്തതു് ഈ ആനുകൂല്യത്തിനുവേണ്ടിയാണെന്നു് ഓർമ്മിക്കണം!) പക്ഷേ, ഫ്റഡെറിക്കും ഫ്റാൻസിസും അവർ വാസ്തവത്തിൽ ജനിക്കേണ്ടിയിരുന്ന കാലത്തിനു് ഒരു നൂറു വർഷം മുമ്പു് (അതോ, ഒരായിരമോ?)ജനിച്ചു പോയി!

അടുത്ത രണ്ടു മാസങ്ങളിൽ സമാധാനാലോചനകൾ തുടർന്നു നടന്നുകൊണ്ടിരുന്നു. ക്രൂശുയുദ്ധസേനകൾ കൂടുതലായി വന്നുചേർന്നുകൊണ്ടാണിരുന്നതു്. നവമ്പർ മാസത്തിൽ സുശക്തമായ ഒരു സൈന്യസമൂഹം മുമ്പോട്ടു നീങ്ങി. ആകാശത്തിൽ അമ്പുകൾ മിന്നിപ്പാഞ്ഞു. ഭൂമിയിൽ രക്തമൊഴുകി. ഡാമിയററാ നഗരം വീണു. ക്രിസ്ത്യനികൾ വിജയോന്മത്തരായി കോട്ടയ്ക്കകത്തു പ്രവേശിച്ചു. എന്നാൽ ആ വിജയം സാരസന്മാർക്കു നേരിട്ടതിനേക്കാൾ വമ്പിച്ച നാശം ക്രിസ്ത്യാനികൾക്കു് വരുത്തിവച്ചു. വിജയലഹരിയിൽ ഉന്മത്തരായ ക്രിസ്തീയ സൈന്യങ്ങൾ കോട്ടയ്ക്കകത്തു കടന്നശേഷം നടത്തിയ തോന്ന്യാസങ്ങൾ വിവരിക്കാതിരിക്കുകയാണ് ഭേദം! വിദ്വേഷവും നിഷ്ഠൂരതയും അവരുടെ ആത്മാക്കളുടെ പ്രകാശത്തെത്തന്നെ കെടുത്തിക്കളഞ്ഞു. കൂട്ടക്കൊല, തീവയ്പ്, ബലാൽസംഗം, മോഷണം തുടങ്ങിയ നികൃഷ്ടപ്രകടനങ്ങൾക്കു് നഗരം ദൃക്സാക്ഷ്യം വഹിച്ചു. സ്ത്രീകളെയോ കുട്ടികളെയോ വൃദ്ധന്മാരെയോ ആരെയും തന്നെ ജീവനോടെ വിട്ടില്ല. മാമോദീസാ സ്വീകരിക്കാത്തവരായ അക്രൈസ്തവരുടെ രക്തം പുഴപോലെ ഒഴുകി. മാത്രമല്ല, പട്ടാളക്കാർ തമ്മിൽ തമ്മിലും കലഹിച്ചു. സേനനായകന്മാരുടെ യാതൊരു ഉൽബോധനവും ഉന്മേഷഭരിതരായ ഈ സഭാംഗങ്ങൾക്കു പ്രജ്ഞയുണ്ടാക്കുവാൻ പര്യാപ്തമായില്ല. യുദ്ധവിപത്തുകളെപ്പററിയും അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്ന അസൗകര്യങ്ങളെപ്പററിയുമുള്ള അസുഖചിന്തകളെല്ലാം വിസ്മരിച്ചു്, അവർ സ്വയം ദുഷ്ക്കാമത്തിനും എല്ലാ വിധമായ ലൗകിക സുഖങ്ങൾക്കും തങ്ങളെത്തന്നെ ഏൽപ്പിച്ചു കൊടുത്തു.

ഫ്റാൻസിസ് നിസ്സഹായതയിൽ കരങ്ങൾകൊണ്ടു് മുഖം പൊത്തി. മോങ്ങിക്കരഞ്ഞു.

ആദ്യം വന്ന കപ്പലിൽ, അദ്ദേഹം അവിടം വിട്ടു, പലസ്തീനിലേക്കു യാത്ര തിരിച്ചു. ആ വദനത്തിൽ കഠിനമായ ശോകത്തിൻെറനിഴൽപ്പാടുകൾ പ്രതിഫലിക്കുന്നുണ്ടു്. എങ്കിലും, തൻെറ സ്വാമിയുടെ മാർഗ്ഗമാണു് ശരിയായിട്ടുള്ളതെന്ന ഒരു ദൃഢബോധ്യം ആ ഹൃദയത്തിനു് ശക്തിയും ഉന്മേഷവും നൽകി.

നിഖ്യാ വിശ്വാസപ്രമാണം. 31

# പിതാവിൽ നിന്നു പുറപ്പെടുന്നവൻ

(റവ. ഡീക്കൻ എം. വി. ജോർജ്ജ് എം. ഏ. എസ്. ടി. എം.)

നിബിയന്മാരാലും ശ്ലീഹന്മാരാലും പരിശുദ്ധ പിതാക്കന്മാരാലും ഭരമേല്പിക്കപ്പെട്ടിട്ടുള്ള വിശ്വാസം വലിയ വ്യതിയാനങ്ങൾ ഒന്നുംതന്നെ വരുത്താതെ ഇതഃപര്യന്തം കാത്തിട്ടുള്ള ഓർത്തഡോക്സ് സഭാ വിഭാഗങ്ങൾ പരിശുദ്ധാത്മാവു പിതാവിൽനിന്നും പുറപ്പെട്ടു എന്നു വിശ്വാസപ്രമാണത്തിൽ ഏററുപറയുമ്പോൾ റോമാസഭയും മിക്ക പ്രോട്ടസ്റ്റന്റു സഭകളും പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെട്ടു എന്നാണു പറഞ്ഞുവരുന്നതു്. 'പുത്രനിൽ നിന്നും' എന്ന കൂട്ടിച്ചേർപ്പു് റോമാസഭ വരുത്തിയതു സ്പെയിനിലുള്ള ടൊളിഡോ(Toledo) എന്ന സ്ഥലത്തുവച്ചു ഏ.ഡി. 589—ൽനടന്ന പ്രാദേശിക സുന്നഹദോസിൽവച്ചാണു്. 1054—ൽ റോമാസഭ ഗ്രീക്കസഭയിൽനിന്നും മററു് ഓർത്തഡോക്സ് സഭകളിൽനിന്നും പിരിഞ്ഞുപോകുവാൻ ഇടയാക്കിയ കാരണങ്ങളിൽ ഒന്നു് ഈ കൂട്ടിച്ചേർപ്പായിരുന്നു. Filioque clause എന്ന പേരിനാൽ അറിയപ്പെടുന്ന 'പുത്രനിൽനിന്നും' എന്നുള്ള ഭാഗം ആദിമ വിശ്വാസപ്രമാണത്തോടുള്ള അനധികൃതമായ ഒരു കൂട്ടിച്ചേർപ്പു മാത്രമല്ല, വി. വേദപുസ്തകത്തിലെതെളിഞ്ഞസാക്ഷ്യത്തോടു് ഉള്ള ഒരു വെല്ലുവിളിയത്രെ. യോഹന്നാൻ 15: 26—ൽ "പിതാവിന്റെ അടുക്കൽനിന്നു പുറപ്പെടുന്ന സത്യാത്മാവു വരുമ്പോൾ അവൻ എന്നെക്കുറിച്ചു സാക്ഷ്യം പറയും" എന്നു തീർത്തു പറഞ്ഞിരിക്കെ ആ വാക്യത്തോടു കൂട്ടിച്ചേർക്കേണ്ട ആവശ്യമില്ലായിരുന്നു. നിഖ്യായിലും കുസ്തന്തീനോസ്പോലീസിലും വച്ചു പൂർത്തിയാക്കപ്പെട്ട വിശ്വാസപ്രമാണത്തിലും ഇതിനോടു കൂട്ടിച്ചേർക്കുന്നവൻ ശപിക്കപ്പെട്ടവനെന്നു ചേർത്തിട്ടുണ്ടായിരുന്നു. വെളിപാടു പുസ്തകത്തിൽ "ഈ പുസ്തകത്തിലെ വചനംകേൾക്കുന്ന ഏവനോടും ഞാൻ സാക്ഷീകരിക്കുന്നതെന്തെന്നാൽ, അതിനോടാരെങ്കിലും കൂട്ടിയാൽ ഈ പുസ്തകത്തിലെഴുതിയിരിക്കുന്ന ബാധകളെ ദൈവം അവനു വരുത്തും" (22: 18) എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ വേദപുസ്തകത്തോടും കാനോനിക വിശ്വാസപ്രമാണത്തോടും കലർപ്പു് ചേർക്കുന്ന കാര്യത്തിൽ റോമാസഭക്കു യാതൊരു മടിയുമില്ലെന്നുള്ളതിനു തെളിവുകൾ വേറെയും സുലഭമാണു്. ബസ്പുർക്കാനാ ഉപദേശം 1439–ലും പാപമോചന പ്രഖ്യാപനം (proclamation of indulgences) 1687—ലും കന്യാസ്ത്രീയമ്മയുടെ അമലോത്ഭവം 1854–ലും പാപ്പായുടെ അപ്രമാദിത്വം 1870–ലും സഭ മുഴുവനും അംഗീകരിക്കേണ്ട ഉപദേശങ്ങളായി പ്രഖ്യാപിക്കുവാൻ മനസ്സാക്ഷിക്കു കുററബോധം തോന്നാതിരുന്ന റോമാസഭക്കു Filioque clause ചേർത്തതിൽ അനുതാപംതോന്നാതിരിക്കുന്നതു് അതിശയമല്ല.

ഏ. ഡി. 806—ൽ പോലും യറുശലേമിലുണ്ടായിരുന്ന ചില ജർമ്മൻ സന്യാസിമാർ (Frankish monks) 'പുത്രനിൽനിന്നും' എന്നുകൂടി ചേർത്തു വിശ്വാസപ്രമാണം ചൊല്ലിയതിനാൽ യറുശലേംസഭ എതിർക്കുകയും അതിനു മറുപടിയായി "പടിഞ്ഞാറു ചക്രവർത്തിയുടെ ചാപ്പലിൽ അങ്ങനെ പാടുന്നതു ഞങ്ങൾ കേട്ടു" എന്നു പറഞ്ഞതായും (Dom Gregory Dix) ഡോം ഗ്രിഗറി ഡിക്സ് അദ്ദേഹത്തിന്റെ The Shape of the Liturgy എന്ന സുപ്രസിദ്ധ പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. (page 487) പോപ്പ് ലിയോ മൂന്നാമൻ സ്പെയിൻകാരുടെ ഈ കൂട്ടിച്ചേർപ്പ് ഉപയോഗിച്ചുവന്നില്ല എന്നും ചക്രവർത്തിയും ഉപയോഗിക്കാതിരിപ്പാൻ ആഗ്രഹിച്ചു എന്നും അദ്ദേഹം പറയുന്നു. ഏതായാലും റോമാസഭയെ ഓർത്തഡോക്സ് സഭകൾക്കു ശീശ്മയാക്കിത്തീർത്ത വേദവിപരീതങ്ങളിലൊന്നായിട്ടു് ഇതിനെ മനസ്സിലാക്കണം.

എന്തുകൊണ്ടാണു് പിതാവിൽനിന്നും എന്നു മാത്രം വേദപുസ്തകവും കാനോനിക വിശ്വാസപ്രമാണവും പറയുന്നതു്? പിതാവും പുത്രനും ഒന്നായിരിക്കെ പിതാവിൽ നിന്നും പുത്രനിൽ നിന്നും എന്നു പറഞ്ഞാലുള്ള പിശകെന്താണു്? അതിന്റെ കാരണങ്ങളിൽ ചിലതു് പരിശോധിക്കാം. (1) (Spirit of Truth who proceeds from the Father) പിതാവിൽ നിന്നും പുറപ്പെടുന്ന സത്യത്തിന്റെ ആത്മാവു് എന്നു മാത്രമേ പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെക്കുറിച്ചു തിരുവചനം പറയുന്നുള്ളു. (യോഹന്നാൻ 15: 26) അസ്ഥിതിക്കു അതിനു മാററം വരുത്തുവാൻ ആർക്കും അധികാരമില്ല.

(2) പുത്രന്റെമറെറാരാത്മാവാണു് (Alterego) പരിശുദ്ധാത്മാവു്. അകയാൽ പുത്രൻ പിതാവിൽ നിന്നും പുറപ്പെടുന്നതുപോലെ പരിശുദ്ധാത്മാവും പിതാവിൽ നിന്നാണു പുറപ്പെടുന്നതു്, (3) സകലവും അവനിൽനിന്നും അവനാലും അവങ്കലേക്കും ആകുന്നുവല്ലോ". (റോമർ 11: 36) എന്നു പിതാവായ ദൈവത്തെക്കുറിച്ചു പറഞ്ഞിരിക്കുമ്പോൾ അതിൽ പുത്രനായ ദൈവവും പരിശുദ്ധാത്മാവായ ദൈവവും ഉൾപ്പെടുന്നു.

(4) ഞാൻ പിതാവിനോടു ചോദിക്കും. അവൻ സത്യത്തിന്റെ ആത്മാവു് എന്ന മറെറാരു കാര്യസ്ഥനെ എന്നേക്കും നിങ്ങളോടുകൂടെ ഇരിക്കേണ്ടതിനു നിങ്ങൾക്കു തരും (യോഹന്നാൻ 14: 16) എന്ന വാക്യത്തിലും പിതാവാണു് പാറക്കലിത്തായെ തരുന്നതു് എന്നുള്ളതു സുവ്യക്തമാക്കിയിട്ടുണ്ടു്. പുത്രനിൽ നിന്നു കൂടെയാണു പുറപ്പെടുന്നതെങ്കിൽ ഞാൻ പിതാവിനോടു് ചോദിക്കും എന്നു ഒരിക്കലും പറയുകയില്ലല്ലോ.

(5) എങ്കിലും പിതാവു് എന്റെ നാമത്തിലയപ്പാനുള്ള പരിശുദ്ധാത്മാവു് എന്ന കാര്യസ്ഥൻ നിങ്ങൾക്കു സകലവും ഉപദേശിച്ചു തരികയും ഞാൻ നിങ്ങളോടു പറഞ്ഞതൊക്കെയും നിങ്ങളെ ഓർമ്മപ്പെടുത്തുകയും ചെയ്യും. (യോഹന്നാൻ (14: 26) എന്ന ഭാഗത്തും ആത്മദാതാവായി കാണുന്നതു പിതാവായ ദൈവത്തെയാണു്.

(6) യോഹന്നാൻ 16: 7—ൽ "ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയക്കും" എന്നു യേശുമിശിഹാ പറഞ്ഞിരിക്കുന്നതു് തന്നിൽനിന്നു തന്നെ അയയ്ക്കും എന്നല്ല പിന്നെയോ പിതാവിൽ നിന്നും അയയ്ക്കും എന്നത്രെ. താൻ തന്നെ പിതാവിൽ നിന്നാണല്ലോ വന്നതു്. (യോഹന്നാൻ 8: 42)

(7) സകലത്തിനും ലാക്കും സകലത്തിനും കാരണഭൂതനുമായവൻ അനേകം പുത്രന്മാരെ തേജസ്സിലേക്കു നടത്തുമ്പോൾ അവരുടെ രക്ഷാനായകനെ കഷ്ടാനുഭവങ്ങളാൽ തികഞ്ഞവനാക്കുന്നതു യുക്തമല്ലായിരുന്നു. വിശുദ്ധീകരിക്കുന്നവനും വിശുദ്ധീകരിക്കപ്പെടുന്നവർക്കും എല്ലാം ഒരുവനല്ലോ

(ശേഷം 8–ാം പേജിൽ)

| | | |
|---|---|---|
| ഞായർ | 11 | 26 |
| തിങ്കൾ | 12 | 27 |
| ചൊവ്വാ | 13 | 28 |
| ബുധൻ | 14 | 29 |
| വ്യാഴം | 15 | 30 |
| വെള്ളി | 16 | 31 |
| ശനി | 17 | 1 |

**Thought for the Week**

As we pray for increase of strength or virtue let us remember that the answer is likely to take the form of opportunity to exercise it, like the lady who prayed for patience and was provided with an ill-tempered cook.

Archbishop Temple.

THE CHURCH WEEKLY

# എട്ടാം ചരമവാർഷികം
# അഥവാ
# ഒരു കവിതാവിഷയം

"How much more beautiful is to lead a beautiful life than simply to talk or write about beauty". അദ്ധ്യാപക ശ്രേഷ്ഠനും, അതുല്യ വാഗ്മിയും, പരിപക്വ ചിന്തകനുമായിരുന്ന പരേതനായ ശ്രീ. ഏ. എം. വർക്കി ഒരിക്കൽ ക്ലാസ്സിൽ പറഞ്ഞ ഒരു വാചകമാണ് മേലുദ്ധരിച്ചിരിക്കുന്നത്. അത് ഇങ്ങനെ വിവർത്തനം ചെയ്യാം—"സൗന്ദര്യത്തെപ്പററി കേവലം ഒരു ലേഖനം എഴുതുകയൊ, ഒരു പ്രസംഗം നടത്തുകയൊ ചെയ്യുന്നതിനെക്കാൾ എത്രയൊ സുന്ദരമാണ്, സുന്ദരമായ ഒരു ജീവിതം നയിക്കുന്നത്". അതു കേട്ടിരുന്ന ശിഷ്യഗണത്തിൽ ചിലരുടെ മനോവീഥിയിൽ സുന്ദരതരമായ ഒരു ജീവിതം പ്രത്യക്ഷപ്പെട്ടുകാണും. താൻ പ്രിൻസിപ്പലായിരിക്കുന്ന ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിന്റെ കാരണഭൂതനും തന്റെ സഹപ്രവർത്തകനും, നോർത്ത് ഈസ്റ്റ് ഹോസ്റ്റൽ എന്ന് അന്ന് അറിയപ്പെട്ടിരുന്ന ഇന്നത്തെ ചാക്കോഹോസ്റ്റലിന്റെ നോർത്ത് വെസ്റ്റ് (വടക്കുപടിഞ്ഞാറെ) മൂലയിലുള്ള വരാന്തയിൽ സന്തതവിഹാരം ചെയ്തുകൊണ്ടിരുന്ന സ്നേഹിതനുമായ ശ്രീ കെ. സി. ചാക്കോയെ ആണ് അദ്ദേഹം ആ വാചകംകൊണ്ട് വിവരിച്ചതെന്നു പലരും നിരൂപിച്ചു. പ്രസംഗവുമില്ല, എഴുത്തുമില്ല. എന്നാൽ കാവ്യസുന്ദരമായ ഒരു ജീവിതത്തിന്റെ പ്രഭാപൂരം പൊഴിച്ച ആ ധന്യ ജീവിതത്തെപ്പററി ഇതിനെക്കാൾ കലാപരമായ ഒരു വാചകം കൊണ്ടു വിശദീകരിക്കുവാൻ സാധ്യമല്ല. കോളജ് ആരംഭിച്ച കാലങ്ങളിൽ ആ മഹാവിദ്യാലയം സ്ഥിതിചെയ്യുന്ന അന്നത്തെ കച്ചരിക്കുന്ന് ജനവാസമില്ലാതിരുന്ന ഒരു സ്ഥാനമായിരുന്നു. മൂർക്കൻപാമ്പുകളുടെ ഒരു വിഹാരരംഗമായിരുന്ന ആ സ്ഥലത്തു ഗുരുകുലസമ്പ്രദായത്തെ അനുസ്മരിപ്പിക്കുന്ന ഒരു റെസിഡൻഷ്യൽ കോള-



ശ്രീ കെ. സി. ചാക്കോ

ജിന്റെ ഹോസ്റ്റലുകൾ ഉയർന്നു. ഒരു ഹോസ്റ്റലിന്റെ വാർഡനുമായിരുന്ന അദ്ദേഹം. വിദ്യാർത്ഥികളോട് അദ്ദേഹം നിയമശാസനങ്ങളെപ്പററി കർശനമായി സംസാരിക്കുക പതിവില്ല. ഹോസ്റ്റൽ നിയമങ്ങളെ ലംഘിക്കുന്നവരോട് "ആ നിയമം പാലിക്കണമെന്നാണ് ഒരു "understanding" (ധാരണ) എന്നു പറയുകയുള്ളു. understanding എന്ന പദം അദ്ദേഹത്തിന്റെ സംസാരപദസഞ്ചയത്തിലെ ഒരു പ്രധാന വാക്കായിരുന്നു. ചാക്കോസാറിന്റെ "understanding" വിദ്യാർത്ഥിമണ്ഡലത്തിലെ ഒരു സംസാരവിഷയവുമായിരുന്നു. മൂർക്കൻ പാമ്പുകളുടെ ക്രുത്തരംഗായിരുന്ന കുന്നിൽ ആദ്യകൊല്ലങ്ങളിൽ പലപ്പോഴും വിദ്യാർത്ഥികൾ താമസിക്കുന്ന മുറികൾ, വേസ്റ്റ് പേപ്പർ ബാസ്ക്കററുകൾ, പെട്ടികൾ വയ്ക്കുന്ന ഇടം ഇവയിലെല്ലാം അവ പ്രത്യക്ഷപ്പെടുക പതിവായിരുന്നു. ഒരിക്കലെങ്കിലും വിദ്യാർത്ഥികൾ ആരും സർപ്പദംശനത്തിനു ഇടയായിരുന്നുമില്ല. ഈ ഒരനുഭവത്തെപ്പററി വിദ്യാർത്ഥികൾ അത്ഭുതം പ്രകടിപ്പിച്ചപ്പോൾ ഒരു വിനോദരസികൻ പറഞ്ഞു: "ചാക്കോസാറും പാമ്പുകളുമായി ഒരു (understanding) പരസ്പരധാരണയുണ്ട്— വിദ്യാർത്ഥികളെ ആരെയും ഉപദ്രവിക്കരുതെന്ന്". അങ്ങിനെയായിരുന്നു ആ മഹൽജീവിതത്തെപ്പററി വിദ്യാർത്ഥിഹൃദയങ്ങളിൽ കുടികൊണ്ടിരുന്ന മതിപ്പ്. "understanding"–നെപ്പററി ഈ വിനോദം കേട്ട ചാക്കോസാർ പിന്നീട്ട വളരെ അത്യാവശ്യ സന്ദർഭങ്ങളിൽ മാത്രമെ ആ പദം ഉപയോഗിച്ചിരുന്നുള്ളു. എങ്കിലും അദ്ദേഹത്തിന്റെ മനോഭാവത്തിലും പെരുമാററത്തിലും ആ വാക്കിന്റെ മൃദുലപവിശേഷം ദൃഢപ്പെട്ടുകൊണ്ടുതന്നെയിരുന്നു. അദ്ദേഹം താമസിച്ചിരുന്ന വരാന്തയിൽനിന്നു വടക്കോട്ട് നോക്കിയാൽ വിസ്താരമായി കിടന്ന മംഗലപ്പുഴ ആറു സുന്ദരമായ വയലുകളുടേയും, കുന്നിൻചെരുവുകളുടേയും ഇടയ്ക്കുക്കൂടെ വളഞ്ഞുപോകുന്നതു കാണാം. പ്രകൃതിസൗന്ദര്യം തികഞ്ഞ ഒരു കാഴ്ചയായിരുന്നു അത്. സുപ്രസിദ്ധ ആംഗ്ലിക്കൻ മിഷ്യനറിയായിരുന്ന കാനൻഹോളണ്ട് ആ വരാന്തയിൽ ഇരുന്നു ഒരിക്കൽ അദ്ദേഹവുമായി സംസാരിക്കുകയായിരുന്നു. മനോഹരമായ കുന്നുകളും വയലുകളും നോക്കി കണ്ടു മതിമറന്ന അദ്ദേഹം പറഞ്ഞു. "Chacko! if anybody else lived in this room he Would have been a poet" ചാക്കോ അല്ലാതെ മററാരെങ്കിലും ഈ മുറിയിൽ താമസിച്ചിരുന്നെങ്കിൽ അയാൾ ഒരു കവിയാകുമായിരുന്നു. അദ്ദേഹം ആവേശത്തോടുകൂടി നുകർന്നുകൊണ്ടിരുന്ന പ്രകൃതി സൗന്ദര്യത്തിന്റെ ഘടകങ്ങളായിരുന്ന കുന്നിൻചെരിവിനും നദിയ്ക്കും വയലുകൾക്കും കവിത എഴുതാൻ സാധിച്ചിരുന്നില്ലെങ്കിൽ അതൊരു കുറവല്ലല്ലോ. എന്നാൽ കവിഹൃദയത്തെ ഇളക്കി മയക്കുവാൻ ആ കുന്നിൻചെരിവുകൾക്കു സാധിച്ചു. ശ്രീ. കെ. സി. ചാക്കോയും കവിത എഴുതിയില്ല. എങ്കിലും ആ പ്രകൃതി കാഴ്ചപോലെ അദ്ദേഹം കാനൻ ഹോളണ്ടിന്റെ ഹൃദയത്തെ കവർന്നു കഴിഞ്ഞിരുന്നു. "I Consider it a Privilege and a blessing to be

പ്രതിവാര പ്രഭാഷണം (The Sermon for the week)

# സ്നേഹമില്ലാത്ത സേവനം നിർജ്ജീവമത്രേ.

(എം. ററി.)

"നാം മരണംവിട്ടു ജീവനിൽ കടന്നിരിക്കുന്നു എന്നു സഹോദരന്മാരെ സ്നേഹിക്കുന്നതിനാൽ നമുക്കു അറിയാം. .....അവൻ നമുക്കുവേണ്ടി തന്റെ പ്രാണനെ വെച്ചുകൊടുക്കുന്നതിനാൽ നാം സ്നേഹം എന്തു് എന്നറിഞ്ഞിരിക്കുന്നു. ....എന്നാൽ ഈ ലോകത്തിലെ വസ്തുവകയുള്ളവൻ ആരെങ്കിലും തന്റെ സഹോദരനു മുട്ടുള്ളതു കണ്ടിട്ടു് അവനോടു മനസ്സലിവു കാണിക്കാഞ്ഞാൽ ദൈവത്തിന്റെ സ്നേഹം അവനിൽ എങ്ങനെ വസിക്കും? (1 യോഹ. 3. 14–17)

സമുദായ സേവനം സർവസാധാരണമായിത്തീർന്നിരിക്കുന്ന ഒരു കാലമാണ് ഇതു്. ഇതു മതത്തിന്റെ കുത്തകയായി ഗണിക്കപ്പെട്ടിരുന്ന ഒരു കാലവും ചിന്താഗതിയും ഉണ്ടായിരുന്നു. ഇപ്പോൾ അങ്ങനെയല്ല. ദൈവവിശ്വാസമില്ലാത്തവർ പോലും സമുദായ സേവനത്തിനു ആഹ്വാനം നൽകുകയും സേവനരംഗങ്ങളിൽ മുന്നോട്ടിറങ്ങി പ്രവർത്തിക്കുകയും ചെയ്യുന്നു. സേവനത്തിനുള്ള ആവശ്യവും ആഹ്വാനവും സർവസാധാരണമായിത്തീർന്നിരിക്കുന്ന ഇക്കാലത്തു് സമുദായസേവനവും മതവും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ എന്നും ഉണ്ടായിരിക്കേണ്ട കാര്യമുണ്ടോ എന്നും ചിലർ ചോദിക്കാറുണ്ടു്. എന്തിനു് ഈ സമുദായസേവനപ്രശ്നത്തെ ദൈവവുമായി ഘടിപ്പിക്കുന്നു? സേവനം ആവശ്യമാണു്. അതു നിർവഹിക്കണം. അതിലപ്പുറമായി ഒന്നും മനുഷ്യനു് ആവശ്യവുമില്ല. ഇതാണു് പലരുടെയും അഭിപ്രായം. ഈ അഭിപ്രായക്കാർ പ്രായേണ മതത്തേയും മതാനുഭവങ്ങളെയുംവകവെയ്ക്കാത്തവരാണു്.

എന്നാൽ ക്രിസ്തീയചിന്തയിൽ ദൈവസ്നേഹവും സഹോദരസ്നേഹവും അന്യോന്യം ഉൾക്കൊള്ളുന്ന രണ്ടു യാഥാർത്ഥ്യങ്ങൾ, അല്ലെങ്കിൽ ഒരേയാഥാർത്ഥ്യത്തിന്റെ രണ്ടു വശങ്ങളാണു്. ശരിയായ ദൈവസ്നേഹമുള്ളിടത്തു സഹോദരസ്നേഹമുണ്ടാകാതെ തരമില്ല. സഹോദരസ്നേഹം സുദൃഢമായും സുസ്ഥിരമായും നിലനിറുത്തുവാൻ ദൈവസ്നേഹം അത്യന്താപേക്ഷിതവുമാണു്. ഒരേ ഒരു സ്നേഹം തന്നെയാണു് ദൈവത്തിന്റെ നേർക്കും സഹോദരവർഗ്ഗത്തിന്റെ നേർക്കും വ്യാപരിക്കുന്നതു്. നമ്മിൽ പലർക്കും ദൈവം വിദൂരമായി മാത്രം സ്ഥിതിചെയ്യുന്ന ഒരു യാഥാർത്ഥ്യമായിരുന്നേക്കാം. അതുകൊണ്ടാണു് ദൈവസ്നേഹമില്ലെങ്കിലും സഹോദരവർഗ്ഗത്തെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുവാൻ കഴിയുമെന്നു നാം വിചാരിക്കുന്നതു്. സ്നേഹിക്കുവാനുള്ള നമ്മുടെ കഴിവു തന്നെ ദൈവദത്തമല്ലേ. നമ്മിലുള്ള മങ്ങിയ സ്നേഹജ്വാല ദൈവസ്നേഹമാകുന്ന മഹാദീപത്തിൽ നിന്നു കൊളുത്തിയതാണു്. നമുക്കു നമ്മിൽ തന്നെ സ്നേഹമില്ല. ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന നമുക്കു് ആ സ്നേഹസ്വരൂപിയിൽ നിന്നു ലഭിക്കാത്തതായി യാതൊരു നന്മയുമില്ല. ദൈവം വിദൂരമായി സ്ഥിതി ചെയ്യുന്ന ഒരു ജീവിയല്ല. നമ്മിലും നമ്മോടുകൂടെയും അധിവസിക്കുന്നവനാണു്. അവനിലാണു് "നാം ജീവിക്കയും ചരിക്കയും ഇരിക്കയും ചെയ്യുന്നതു്". നാം സ്നേഹിക്കുമ്പോഴും നന്മചെയ്യുമ്പോഴും സ്നേഹസ്വരൂപനായ ദൈവത്തിന്റെ സ്വഭാവത്തെ പ്രതിബിംബിപ്പിക്കയാണു ചെയ്യുന്നതു്. ഈ ആശയത്തെ യോഹന്നാൻ ശ്ലീഹാ തന്റെ ലേഖനത്തിൽ വളരെ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ടു്. "പ്രിയമുള്ളവരേ, നാം അന്യോന്യം സ്നേഹിക്ക; സ്നേഹം ദൈവത്തിൽ നിന്നു വരുന്നു. സ്നേഹിക്കുന്നവനെല്ലാം ദൈവത്തിൽ നിന്നു ജനിച്ചിരിക്കുന്നു; ദൈവത്തെ അറികയും ചെയ്യുന്നു". (1 യോഹ. 4:7) മനുഷ്യജീവിതത്തിൽ കാണുന്ന സ്നേഹത്തിന്റെയെല്ലാം ഉറവ ദൈവമാണെന്നുള്ളതിനേക്കുറിച്ചു യോഹന്നാനു യാതൊരു സംശയവുമില്ല. "മഹത്തായ ധീരതയുടെ പ്രകാശനങ്ങളെയെല്ലാം സർവശക്തനായ ദൈവത്തിന്റെ രശ്മികളാണു്" എന്നൊരു യോദ്ധാവു് ഒരിക്കൽ പറയുകയുണ്ടായി. സ്നേഹത്തെക്കുറിച്ചും ഇതുതന്നെ പറയാവുന്നതാണു്. മനുഷ്യന്റെ സ്നേഹവും സേവനവും ദൈവസ്നേഹമാകുന്ന മഹാനദിയുടെ ജലം മറ്റുള്ളവരിലേക്കു പ്രവഹിക്കുവാൻ സാദ്ധ്യമാക്കുന്ന നീർചാലുകൾ മാത്രമാണു്. നമ്മുടെ തുച്ഛമായ സ്നേഹവും സേവനവും കൊണ്ടു് ഈ ലോകത്തിന്റെ ആവശ്യങ്ങൾ നിർവഹിക്കുവാനോ അതിനെ ഉദ്ധരിക്കുവാനോ സാദ്ധ്യമല്ല. അതിരില്ലാത്ത ഒരു സ്നേഹ സമുദ്രം നമുക്കു പിന്നിലായി സ്ഥിതി ചെയ്യുന്നതു കൊണ്ടുമാത്രമാണു് നിരശപ്പെടാതെ സേവനമനുഷ്ഠിക്കുവാൻ നാം പ്രാപ്തരായിത്തീരുന്നതു്. ഈ പരമാർത്ഥം നമ്മെ ദൈവത്തോടു കൂടുതൽ അടുപ്പിക്കേണ്ടതാണു്.

നമ്മുടെ സേവനത്തേക്കാൾ ഇന്നു ലോകത്തിനു് ആവശ്യമായിട്ടുള്ളതു് ദൈവസ്നേഹം കവിഞ്ഞൊഴുകുന്ന ഒരു ആന്തരീയ ജീവിതത്തിന്റെയും സ്നേഹമസൃണമായ ഒരു പെരുമാററത്തിന്റെയും ആത്മീയ പ്രചോദനമാണു്.

---

with ·Mr· chacko for at least a week occasionally" "മി. ചാക്കോയോടുകൂടി അപ്പുഴപ്പോൾ ഒരാഴ്ച താമസിക്കുവാൻ ലഭിക്കുന്ന സൗകര്യം ഒരു പദവിയായും അനുഗ്രഹമായും ഞാൻ പരിഗണിക്കുന്നു" എന്നു കാനൻ ഹോളണ്ടു് ഒരിക്കൽ കോട്ടയം കോളജ് വിദ്യാർത്ഥികളോടു ഒരനൗപചാരിക സംഭാഷണവേളയിൽ പ്രസ്താവിച്ചതായോർക്കുന്നു. അന്നു ഹോളണ്ടു് സായ്പ് കോട്ടയം കോളജ് പ്രിൻസിപ്പലായിരുന്നെങ്കിലും ആലുവാ കോളജിൽ മാസത്തിൽ ഒരാഴ്ചവീതം പഠിപ്പിക്കുന്ന പതിവുണ്ടായിരുന്നു. ആ ആഴ്ചയിലെ അനുഭവത്തെപ്പററി കോട്ടയത്തെ വിദ്യാർത്ഥികളോടു അദ്ദേഹം വിവരിച്ചതങ്ങനെയാണു്. എന്താണു പ്രസംഗവും ഗ്രന്ഥനിർമ്മാണവുമില്ലാതിരുന്ന ആ ധന്യജീവിതത്തിന്റെ രഹസ്യം. മി. വർക്കി പറഞ്ഞതാണു്. സുന്ദരകലകളെപ്പററി എഴുതുവാനോ പ്രസംഗിക്കുവാനോ കഴിയുന്നതിൽ അപ്രാപ്യമായ ഒന്നായിരുന്നു സുന്ദരമായ ജീവിതം. സേവന നിരതവും ഈശ്വരാധിഷ്ഠിതവുമായ ശ്രീ. ചാക്കോയുടെ ജീവിതത്തിന്റെ പ്രദർശനരഹിതമായ വിനയത്തിന്റേയും, അഗാധസൗമ്യതയുടേയും അനുഭവത്തിൽ നേരിട്ടു പരിചയമുള്ളവരെല്ലാം കാനൻ ഹോളണ്ടിനോടു് യോജിക്കുകതന്നെ ചെയ്യും. അദ്ദേഹത്തിന്റെ എട്ടാം ചരമവാർഷികദിനമായ സെപ്റ്റംബർ 15–ാംതീയതി ആ സ്മരണ പലർക്കു പ്രചോദനപരമായി വർത്തിക്കുമെന്നു വിശ്വസിക്കുന്നു.

ഫ്റാൻസിസ് സേവിയർ എന്ന മിഷനറി വീരൻെറ അത്ഭുതാവഹമായ പ്രവർത്തനങ്ങളെ വർണ്ണിക്കുന്നതിനിടയിൽ അദ്ദേഹത്തിൻെറ സ്വാഭാവമഹാത്മ്യം വെളിപ്പെടുത്തുന്ന ഒരു ഭാഗമുണ്ട്. "ചിലപ്പോൾ സഹോദരന്മാരിൽ ആർക്കെങ്കിലും മ്ളാനത അനുഭവപ്പെട്ടെങ്കിൽ വീണ്ടും ഉന്മേഷഭരിതരും സന്തോഷചിത്തരും ആയിത്തീരുവാൻ അവർ പ്രയോഗിച്ച മാർഗ്ഗം ഫ്റാൻസിസ് സേവിയരുടെ അടുത്തുപോയി അദ്ദേഹത്തിൻെറ മുഖത്തേക്കു നോക്കുകയായിരുന്നു". ഇങ്ങനെയുള്ള സേവനം, അതായതു്, നാം ചെയ്യുന്ന പ്രവൃത്തികളേക്കാൾ അധികമായി നാം എങ്ങനെയുള്ള ആളുകളാണു് എന്നുള്ളതിനെ ആശ്രയിച്ചിരിക്കുന്ന സേവനം മനുഷ്യജീവിതത്തിനു ലഭിക്കാവുന്നതിലേക്കും വെച്ചു് ഏററവും മഹത്തായ സേവനമാണ്.

അവസാനത്തെ ന്യായവിധിയേക്കുറിച്ചുള്ള ഉപമയിൽ (മത്തായി 25. 31—41) കർത്താവു പറയുന്നതു് വിശപ്പുള്ളവർക്കു ഭക്ഷണം കൊടുക്കുകയും, ദാഹിക്കുന്നവർക്കു് കുടിപ്പാൻ കൊടുക്കുകയും നഗ്നരായവർക്കു വസ്ത്രം കൊടുക്കുകയും മററും ചെയ്യുന്നവരായിരിക്കും ദൈവരാജ്യത്തിനു് അവകാശികളായിത്തീരുന്നതെന്നാണ്. ബാഹ്യമായ ഈദൃശസേവനങ്ങൾ നിർവഹിക്കുവാൻ കുറെ നല്ലമനസ്സും മററു കഴിവുകളും ഉള്ളവർക്കെല്ലാം സാധിക്കും. എന്നാൽ ഈ ദാനങ്ങൾ കൊണ്ടു് മററുള്ളവർക്കു സ്ഥായിയായ സഹായം ലഭിക്കുമോ ഇല്ലയോ എന്നുള്ളകാര്യം അവയെ അനുഗമിക്കുന്ന അദൃശ്യമായ സ്നേഹത്തെയും ദാതാവിൻെറ പെരുമാററത്തെയുമാണ് ആശ്രയിച്ചിരിക്കുന്നതു്. ഒരേതരത്തിലുള്ള ദാനങ്ങൾതന്നെ അവയെ സ്വീകരിക്കുന്നവരിൽ വിവിധ ഫലങ്ങൾ ഉളവാക്കാം; അവ ദാതാവിനേക്കുറിച്ചു് അവജ്ഞയും ഈർഷ്യയും നന്ദികേടും ഉളവാക്കിയെന്നുവരാം.; അല്ലെങ്കിൽ സംതൃപ്തിയും കൃതജ്ഞതയും സ്നേഹവും ഉത്തേജനവും നൽകിയെന്നും വരാം. ഭക്ഷണം വസ്ത്രം മുതലായവ കൊടുക്കുന്നതു കൂടാതെ മററു ചില സഹായങ്ങൾ നൽകുന്നതിനേക്കുറിച്ചും കർത്താവു് ഉപമയിൽ പ്രസ്താവിക്കുന്നുണ്ടു്. രോഗികളെയും തടവുകാരെയും സന്ദർശിക്കുക. ഇങ്ങനെയുള്ള വിഷമഘട്ടങ്ങളിൽ മററുള്ളവരെ സന്ദർശിച്ചു സഹായം നൽകുക എന്നുള്ളതു , വളരെ പ്രയാസമേറിയ കാര്യമാണ്. നമ്മുടെ ഭംഗിവാക്കുകളും സാന്ത്വന വചനങ്ങളും പലപ്പോഴും അസ്ഥാനത്തായിരിക്കും. അവ ഗുണത്തേക്കാൾ കൂടുതൽ ദോഷം ചെയ്തേക്കാം. മററുള്ളവരുടെ വിഷമത്തിൻെറ ആഴത്തിലേക്കു പ്രവേശിച്ചു് അവരെ സഹായിക്കണമെങ്കിൽ അവർക്കുവേണ്ടി നാം പ്രത്യേകമായി ദൈവത്തോടു് അടുക്കണം; നമ്മെത്തന്നെ വിശുദ്ധീകരിച്ചുകൊണ്ടു് നാം അവർക്കുവേണ്ടി പ്രാർത്ഥിക്കണം. പ്രാർത്ഥന സ്നേഹത്തെയും സ്നേഹം പ്രാർത്ഥനയെയും ശക്തിപ്പെടുത്തും. കർത്താവിൻെറ നാമത്തിൽ, അതായതു തൻെറ സ്നേഹത്തിൻെറയും മനസ്സലിവിൻെറയും ആത്മാവിൽ, നാം കൊടുക്കുന്ന ഒരു പാത്രംപച്ചവെള്ളം പോലും ഫലപ്രദമായിത്തീരും.

തങ്ങളുടെ ജീവിതംകൊണ്ടു മററുള്ളവരെ വളരെ അധികം സഹായിച്ചിട്ടുള്ള ക്രിസ്തുഭക്തന്മാരുടെ വിജയരഹസ്യം അവരുടെ സ്വഭാവനൈർമ്മല്യവും ദൈവിക സംസർഗ്ഗത്തിൽ നിന്നു് അവർക്കു ലഭിച്ച നിസ്വാർത്ഥ സ്നേഹവുമാണ്. ലോകപ്രകാരം ദരിദ്രരായിരുന്നാൽ തന്നെയും അനേകരെ ധന്യരാക്കുവാൻ അവർക്കു കഴിയും. പരേതനായ ശ്രീ. കെ. സി. ചാക്കോ ഇങ്ങനെയുള്ള ഒരു മഹാത്മാവായിരുന്നു. അദ്ദേഹത്തിൻെറ എട്ടാമത്തെ ചരമവാർഷികം കൊണ്ടാടുന്ന ഈ വാരത്തിൽ ചർച്ചുവീക്കിലി വായനക്കാർക്കും മററനേകം സുഹൃത്തുക്കൾക്കും ആ മഹാൻെറ സ്മരണ അനുഗ്രഹപ്രദമായിരിക്കും എന്നുള്ളതിനു സംശയമില്ല. ശരിയായ ജീവിതവിശുദ്ധിയും സ്നേഹവും നമ്മെ സേവനനിരതരാക്കുവാനും നമ്മുടെ എളിയസേവനത്തെ ഫലപ്രദമാക്കുവാനും ദൈവം സംഗതിയാക്കട്ടെ.

—(0)—

(5—ാംപേജിൽനിന്നും തുടർച്ച)

പിതാവു്. (എബ്രായർ 2. 10, 11) ഇവിടെയും പിതാവായ ദൈവത്തെ സകലത്തിനും കാരണഭൂതനായി ചൂണ്ടിക്കാണിച്ചിരിക്കുന്നു. പുത്രനും പരിശുദ്ധാത്മാവും, ആദ്യന്തവിഹീനരാണെങ്കിലും ഏകസാരാംശത്തിൽ നിന്നു് പുറപ്പെട്ടവരാകയാൽ പിതാവിൽ നിന്നും പുറപ്പെടുന്നവൻ എന്നു മാത്രമെ മനുഷ്യാവതാരത്തെക്കുറിച്ചും പരിശുദ്ധാത്മാവിൻെറ പുറപ്പാടിനേക്കുറിച്ചും പറയുവാൻ സാധിക്കൂ.

**God the Father is the ground of Being because He is Being Itself.**

ക്രിസ്തീയ സഭകൾ പരസ്പരം യോജിക്കുന്ന ഒരു സുദിനം ഉണ്ടാകുന്നുണ്ടെങ്കിൽ അന്നു നിബിയന്മാരും ശ്ലീഹന്മാരും പരിശുദ്ധ പിതാക്കന്മാരും പഠിപ്പിച്ച വിശ്വാസമല്ലാതെ പിന്നീടു കൂട്ടിച്ചേർത്തവ കാതോലിക സഭയുടെ അടിസ്ഥാനമായിരിപ്പാൻ സാദ്ധ്യമല്ല. വി. വേദപുസ്തകത്തിൽ സുവ്യക്തമായി പിതാവിൽ നിന്നു മാത്രമാണു് പരിശുദ്ധാത്മാവു പുറപ്പെട്ടതെന്നു പറഞ്ഞിരിക്കേ അതിനു വിപരീതമായി വെറുംഒരു പ്രാദേശിക സുന്നഹദോസ് അനധികൃതമായി ചെയ്ത തീരുമാനം ഇന്നും പല സഭാവിഭാഗങ്ങളും വച്ചു പുലർത്തി വരുന്നതു കഷ്ടാൽ കഷ്ടതരം തന്നെ. വി. വേദപുസ്തകത്തിനു വലിയ സ്ഥാനം കൊടുക്കാത്ത റോമാസഭ ഇപ്രകാരമുള്ള തിരുത്തലുകൾ കുററബോധം കൂടാതെ ചെയ്യുക സാധാരണമാണെങ്കിലും വേദപുസ്തകം മാത്രം വിശ്വാസത്തിനടിസ്ഥാനമായി വച്ചുകൊണ്ടിരിക്കുന്ന പ്രോട്ടസ്റ്റൻറു സഭകൾ ടൊളിഡോയിലെ "തെററായ കൂട്ടിച്ചേർപ്പ്" ഉപേക്ഷിക്കുമെന്നു ന്യായമായി പ്രതീക്ഷിക്കാം

**Double or dual Possession of the Holy Spirit is not only unscriptural but also unreasonable because it does not take into consideration the plain fact that Father is the ultimate source of both Son and Spirit. The single possession of the Holy spirit is the Scriptural doctrine and it does not attribute two independent sources for the Holy Spirit.**

## ചർച്ചുവീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | ക. ണ. സ. |
|---|---|
| ഒരുവർഷത്തേക്കു് | 6—0—0 |
| ആറു മാസത്തേക്കു് | 3—0—0 |
| ഒററപ്രതി | 0—൧—0 |

# വേദവായനക്കുറിപ്പുകൾ

പ. അപ്പോസ്തലപ്രവൃത്തികൾ

തിങ്കൾ 4: 32—37

ഈ ഭാഗത്തെ സോഷ്യലിസമായും കമ്യൂണിസമായും കാണുന്നവരുണ്ട്. അതിൽ തെറ്റില്ലായിരിക്കാം. പക്ഷേ കമ്യൂണിസത്തേക്കാൾ കൂടുതലായും അതിൽനിന്നു വളരെ വ്യത്യസ്തമായും ഉള്ള രണ്ടു സംഗതികൾ ആ സംഘത്തിലുണ്ടായിരുന്നു. ഒന്നു, ഹൃദയത്തിലും ആത്മാവിലുമുള്ള പരിപൂർണ്ണമായ ഐക്യവും അനുരൂപ്യവും. ദൈവത്തിന്റെ ആത്മാവു വസിച്ചിട്ട്, ദൈവം ഒരുമിച്ചു ചേർക്കുന്ന ഒരു സംഘത്തിനുമാത്രമേ ഇതു സാദ്ധ്യമാകയുള്ളു.

രണ്ട്, എല്ലാവർക്കും കൃപ ലഭിക്കുന്നു എന്നുള്ളത്. വിപ്ലവമാത്രപരിശ്രമികളായ സംഘങ്ങൾക്കു എതിർശക്തിയോടുള്ള കോപമാണ് അവരുടെ സംഘടകശക്തി. ഇവിടെയാകട്ടെ ലോകത്തിൽ എല്ലാമനുഷ്യരും ഉയർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സ്നേഹത്തിലേയ്ക്കും ജീവനിലേയ്ക്കും വരണമെന്നുള്ള ആഗ്രഹമായിരുന്നു അവരുടെയിടയിലുള്ള ഉദ്ദീപകശക്തി.

ദൈവാത്മവാസവും ദൈവസുവിശേഷപ്രഖ്യാപനോദ്യുക്തതയും നമ്മുടെ സഭയ്ക്കുമുണ്ടാകാൻ ദൈവം കൃപ ചെയ്യട്ടെ.

ചൊവ്വാ 4: 32—5, 6.

സഭയുടെ ഐക്യം അടിസ്ഥാനപരമായി ആത്മാവിലും സ്നേഹത്തിലുമുള്ള ഐക്യമായിരുന്നു. പക്ഷേ അതു പ്രകടമാക്കപ്പെട്ടതു് ജീവിതത്തിലെ ദൈനംദിന പ്രവർത്തനങ്ങളിലും മനുഷ്യന്റെ വസ്തുപരമായ സ്വത്തുക്കളിലുമായിരുന്നു. യഥാർത്ഥമായി ദൈവത്തിന്റെ കുടുംബമായിട്ടാണ് അവർ ജീവിച്ചിരുന്നതു്.

ഈ ഐക്യത്തിന്റെ ഏറ്റവും പ്രധാനമായ ഉപാധി പരസ്പരമുള്ള വിശ്വാസവും സ്നേഹവുമത്രെ. ഒരു ശരീരത്തിന്റെ അവയവങ്ങളാണു തങ്ങളെന്നു് അവർക്കു ബോദ്ധ്യമുണ്ടായിരുന്നു. ഒരവയവത്തിനു മറ്റൊരവയവത്തെ വഞ്ചിച്ചിട്ടോ അതിൽനിന്നെന്തെങ്കിലും മറച്ചുവച്ചിട്ടോ കാര്യമില്ലല്ലോ. എന്നാൽ ഇങ്ങിനെയുള്ള ഐക്യത്തെ എല്ലായിപ്പോഴും ശിഥിലമാക്കുന്നതു കാപട്യവും വഞ്ചനയുമാണ്. ദൈവത്തിന്റെ രക്ഷയെന്നു പറയുന്നതു് പരസ്പരം സ്നേഹവും വിശ്വാസവുമുള്ള ഒരു സഭയാണ്. അതിനെ ശിഥിലമാക്കുന്നവൻ ദൈവശത്രുവായ സാത്താന്റെ ഉപകരണമത്രെ. അതുകൊണ്ടാണ് അനന്യാസിന്നിത്ര ഭയങ്കരമായ ശിക്ഷ ലഭിക്കുന്നതു്. നമ്മുടെ സഭയിൽ ദൈവം ഈമാനദണ്ഡമുപയോഗിച്ചിരുന്നെങ്കിൽ അനുഭവമെന്തായിരിക്കും.

ബുധൻ 5. 7—11

വ്യാജത്തിന്റെ ഒരു ഭയങ്കരമായ സ്വഭാവമിതാണ്. ഒരു വ്യാജത്തെ സംരക്ഷിക്കണമെങ്കിൽ മറ്റൊരു വ്യാജം കൊണ്ടേ സാധിക്കൂ. അങ്ങിനെ വ്യാജം ദിനംതോറും വളർന്നു പർവ്വതപ്രമാണമാകുന്ന മനുഷ്യനെ അതു് അടിമയാക്കുന്നു.

മാത്രമല്ല, വ്യാജത്തെ സംരക്ഷിക്കുന്നതിനു മറ്റു വ്യക്തികളെക്കൊണ്ടു വ്യാജം പറയിക്കേണ്ടിവരുന്നു. ഇങ്ങിനെ വ്യാജം സമുദായത്തെത്തന്നെയും കുറേശ്ശെ കുറേശ്ശെയായി കീഴ്പ്പെടുത്തുന്നു.

അവസാനം വ്യാജം സമുദായത്തിന്റെ ഒരു പൊതുസ്വത്തായിത്തീരുന്നു. നമ്മുടെ സമുദായത്തിലിന്നു വ്യാജം ഒരു ധർമ്മമായി ഉയർത്തപ്പെട്ടിരിക്കുകയാണ്. കൂടുതൽ സാമർത്ഥ്യത്തോടുകൂടി വ്യാജം അഭിനയിച്ചു സ്വത്തു സമ്പാദിക്കുവാൻ സാധിക്കുന്നവനെ നാം ബഹുമാനിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്നു. ഇങ്ങനെ വ്യാജം ദൈവത്തിന്റെ സ്ഥാനത്തേക്കുയരുന്നു. സാത്താൻ ചാരിതാർത്ഥ്യമുള്ളവനാകുന്നു.

ദൈവമേ നിർമ്മലമായ ഹൃദയത്തെ എന്നിൽ സൃഷ്ടിയ്ക്കണമേ! സ്ഥിരതയുള്ള നിന്റെ ആത്മാവിനെ എന്റെ ഉള്ളിൽ പുനർജ്ജീവിപ്പിക്കണമേ!

വ്യാഴം. 5: 12—16

സഭ മറ്റുള്ളവരുടെ ബഹുമാനത്തിന്നു് പാത്രമായിത്തീർന്നതു് അവരുടെ വകയായുള്ള സ്കൂളുകളുടേയും കോളേജുകളുടേയും സംഖ്യകൊണ്ടോ, പണത്തിലോ വസ്തുക്കളിലോ ഉള്ള പ്രതാപം കൊണ്ടോ ആയിരുന്നില്ല.

രണ്ടു കാരണങ്ങൾ ആദിമസഭയുടെ ശ്രേയസ്സിന്നടിസ്ഥാനമായിരുന്നു. ഒന്നു് പരസ്പര സ്നേഹം. രണ്ടു സേവനോൽസുകത. ദൈവത്തോടുള്ള സ്നേഹത്തിലും കൃതജ്ഞതയിലും അവരുടെ മനസ്സ് ഒന്നായിത്തീർന്നു. മറ്റുള്ളവർക്കു് ആരോഗ്യവും പുതിയ ജീവനും നൽകുന്നവർ ജീവിതത്തിന്റെ ഉദ്ദേശ്യത്തെ ശരിയായി കണ്ടു.

നമുക്കും ഇന്നു് ജീവനുണ്ടാകുവാൻ കുടുംബത്തിലും സഭയിലും സമുദായത്തിലും ഈ രണ്ടു സംഗതികൾ പ്രതിഫലിക്കാതെ ഗത്യന്തരമില്ല.

വെള്ളി. 5. 17—32

സഭയ്ക്കു് ജനങ്ങളുടെയിടയിൽ ബഹുമാനമുണ്ടാകുന്നതിന്നോടൊപ്പം തന്നെ, നന്മ പ്രവർത്തിക്കുന്നവർക്കു പ്രധാനികളുടെ എതിർപ്പും ഉണ്ടാകാതെ കഴിയുകയില്ല. ഇതിന്നു് കാരണമാകട്ടെ അധികാരബലവും അന്ധമായ വിശ്വാസവും മൂലം നേതൃത്വം കരസ്ഥമാക്കിയിരിക്കുന്നവർക്കു് നന്മയെ ഭയമാകുന്നുവെന്നതാണ്. പ്രത്യേകിച്ചും മതാചാര്യന്മാർ മറ്റുള്ളവരേക്കാൾ തങ്ങളെത്തന്നെ നല്ലവരായികാണുവാൻ പലപ്പോഴും ഉൽസുകരാകാറുണ്ടു്. അതുകൊണ്ടു് തങ്ങളുടെ അധികാരപരിധിക്കു് വെളിയിൽ സാക്ഷാത്തായ നന്മകാണുമ്പോൾ അവരുടെ സ്ഥാനത്തിന്നു് ഇടിവു തട്ടുമോ എന്നുള്ള ഭയം അവരെ പല സാഹസകൃത്യങ്ങളിലേയ്ക്കും നയിക്കുന്നതിനിടയാകുന്നു.

അതിന്നവർ കാണുന്ന പരിഹാരം നന്മയെ ശാസിക്കുക, അതിനെ തിന്മയായി വ്യാഖ്യാനിക്കുക, അവസാനം അതിനെ അടിച്ചമർത്തുക എന്നതത്രെ. ഇതിനെതിരായി നിൽക്കണമെങ്കിൽ അസാമാന്യമായ ദൈവവിശ്വാസവും ധാർമ്മികബലവുമുണ്ടെങ്കിലേ സാധിക്കൂ.

ശനി. 5. 31—42

ഗമാലിയേലിനെപ്പോലുള്ള ശാന്തബുദ്ധികളുടെ വാക്കുകൾക്കു എന്തൊരു ശക്തിയാണുള്ളതു്. നമ്മുടേ സംഘങ്ങളിലും യോഗങ്ങളിലും സംഭാഷണങ്ങളിലും നാം അന്യ വിഭാഗങ്ങളേയും വ്യക്തികളേയും കുറ്റംവിധിച്ചുകൊണ്ടിരിക്കുന്ന സമയത്തു് ഇവിധമായ ശാന്തിവചനം നൽകുവാൻ കഴിവുള്ള ആളുകളുണ്ടായിരുന്നെങ്കിൽ എത്ര അനിഷ്ടസംഭവങ്ങളെ ഇല്ലാതാക്കാമായിരുന്നു.

തന്റെ തിരുനാമത്തിനുവേണ്ടി അടികൊള്ളുന്നതു് അവമാനമല്ല, അനുയോജ്യമാണ് എന്നു കരുതുവാൻ ആ വിശ്വാസികൾക്കു കഴിഞ്ഞതു്. പരിശുദ്ധാത്മാവിന്റെ അത്ഭുതാവഹങ്ങളായ ദാനങ്ങളിലൊന്നായിരുന്നു. ഈ പീഡാനുഭവത്തിൽക്കൂടെ മാത്രമാണ് വിശ്വാസം യഥാർത്ഥത്തിൽ സ്വീകരിക്കപ്പെടുന്നതും. ദൈവമേ പ്രയാസത്തിൽ നിന്നെ സ്തുതിപ്പാനും അതിൽക്കൂടെ നിന്നെ അറിയുവാനും ഞങ്ങൾക്കു് ഭാഗ്യമുണ്ടാകണമേ.

—(0)—

യുവജനപംക്തി

# വി. യോഹന്നാന്റെ സുവിശേഷം

ടി. സി. ഉമ്മൻ, ബി. എ. ബി. ഡി.

## അവസാനത്തെ അദ്ധ്യായം

ഈ സുവിശേഷത്തിന്റെ അവസാനത്തെ അദ്ധ്യയം ആദ്യത്തെ എഴുത്തുകാരൻഎഴുതിയിട്ടുള്ളതല്ലെന്നും പിൽക്കാലത്തു കൂട്ടിചേർക്കപ്പെട്ടതാണെന്നും ഒരഭിപ്രായമുണ്ടു്. ഇരുപതാമദ്ധ്യായത്തിന്റെ അന്ത്യഭാഗത്തുള്ള ഒരു ഉപസംഹാരമെന്ന നിലയിൽ മുൻപറഞ്ഞ കാര്യങ്ങളെല്ലാം ഒന്നു സംഗ്രഹിക്കുന്നുണ്ടു്. പൊതുസുവിശേഷത്തിന്റെ ഒരു കൂടുതൽ അംശം (appendix) പോലെയാണ് ഇരുപത്തൊന്നാം അദ്ധ്യായത്തെ കരുതേണ്ടതു്. ഇരുപതാമദ്ധ്യായത്തിലെ ഉപസംഹാരം 21 – ാമദ്ധ്യായത്തിന്റെ അവസാനം ആവർത്തിക്കപ്പെട്ടിട്ടുണ്ടു്. 21–ാമദ്ധ്യായം മൂലത്തിൽ സുവിശേഷത്തിന്റെ ഒരു ഭാഗമായിരുന്നെങ്കിൽ യേശുക്രിസ്തുവിനെ തന്റെ ശിഷ്യന്മാർ തിരിച്ചറിഞ്ഞില്ലെന്നു 21–ാമദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്നതു വളരെ വിചിത്രമായി തോന്നുന്നു. 21: 4ൽ കർത്താവിനെ തിരിച്ചറിഞ്ഞില്ലെന്നു പറയുന്നു. 20—ൽ കർത്താവു രണ്ടു പ്രാവശ്യം ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെടുന്നുണ്ടു്. മൂന്നാം പ്രാവശ്യം തിരിച്ചറിഞ്ഞില്ലെന്നുള്ളതാണ് അത്ഭുതം.

ഇരുപതാമദ്ധ്യായത്തിൽ യേശുവും ശിഷ്യന്മാരും യെറുശലേമിലാണ്. എന്നാൽ 21ൽ അവർ ഗലീലയിലാണ്. പെട്ടെന്നുള്ള ഈ സ്ഥലമാററം 21—ാമദ്ധ്യയത്തിന്റെ കർതൃത്വത്തെ ചോദ്യം ചെയ്യുന്നതാണ്.

ഇരുപത്തൊന്നാമദ്ധ്യായം മറെറാരാൾ എഴുതിയതാണെന്നുവേണമെങ്കിൽ നമുക്കു വിചാരിക്കാം. പക്ഷേ അതു ശരിയായിരിക്കുമെന്നു തോന്നുന്നില്ല. സുവിശേഷമെഴുതിയ ഗ്രന്ഥകാരൻ തന്നെ പിന്നീടു കൂട്ടിച്ചേർത്തതായിരിക്കാം. മറെറാരാളാണെഴുതിയതെങ്കിൽ അതിന്റെ ഉദ്ദേശം എന്തായിരിക്കുമെന്നു വെളിവാകുന്നില്ല.

പേരു പറഞ്ഞിട്ടില്ലാത്തതും എന്നാൽ സെബദിയുടെ മകനായ വി. യോഹന്നാനെന്നു വ്യക്തമാകുന്നതുമായ ആളുതന്നെയാണ ഗ്രന്ഥമെഴുതിയതെന്നു കാണിക്കുവാൻ ഈ അദ്ധ്യായം സഹായിക്കുന്നുണ്ടു്. അതു കർത്താവാകുന്നു എന്നു പത്രോസിനോടു പറഞ്ഞുകൊടുക്കുന്നതു യോഹന്നാനാകുന്നു. 21: 20—ൽ "ഇതെഴുതിയവൻ സാക്ഷ്യം പറയുന്നു" എന്നു പറഞ്ഞിരിക്കുന്നതു സെബദി പുത്രനായ യോഹന്നാനെ ഉദ്ദേശിച്ചാണ്.

മററു മൂന്നു സുവിശേഷങ്ങളിലുമുള്ള പാരമ്പര്യത്തോടു ഈ സുവിശേഷവും അനുരൂപമാക്കുന്നതിനും ശിഷ്യന്മാരുടെയിടയിൽ വി. പത്രോസിനുള്ള മുഖ്യസ്ഥാനം വീണ്ടെടുക്കുന്നതിനും ഈ അവസാനത്തെ അദ്ധ്യായം കൂട്ടിച്ചേർത്തതു് സഹായകമായിത്തീർന്നിട്ടുണ്ടു്. ഇരുപത്തൊന്നാമദ്ധ്യായം കൂടാതെയുള്ള യാതൊരു കയ്യെഴുത്തുപ്രതികളും കണ്ടു കിട്ടിയിട്ടില്ല. അതുകൊണ്ടു ആദ്യം മുതൽ ഈ അദ്ധ്യായംകൂടി ഉണ്ടായിരുന്നുവെന്നും സുവിശേഷത്തിന്റെ കർത്താവുതന്നെയാണ് ഈ അദ്ധ്യായവു എഴുതിയതെന്നും വിചാരിക്കാം. രചനാപരമായും ഭാഷാശൈലികൾ സംബന്ധിച്ചും നോക്കുമ്പോൾ ഒരുകർത്താവുതന്നെയെന്നാണ തെളിയുന്നതു്. സുവിശേഷത്തിന്റെ മററു ഭാഗങ്ങളെല്ലാം മനസ്സിൽ വച്ചുകൊണ്ടാണ ഈ അവസാന അദ്ധ്യായം എഴുതുന്നതെന്നു വ്യക്തമായി കാണുവാൻ കഴിയും. 21–ാമദ്ധ്യായത്തിൽ പത്രോസിനെ തിരികെ കൊണ്ടുവരുന്നതു 13: 36—38വരെയുള്ള വാക്യങ്ങൾ മനസ്സിൽ വെച്ചുകൊണ്ടാണ്. ശിമോൻ എന്നുള്ള പേരു 1. 42–ൽ കാണുന്നുണ്ടു്. അതുപോലെതന്നെ ഈ രണ്ടു ശിഷ്യന്മാർ തമ്മിലുള്ള ആത്മാർത്ഥതയും അടുപ്പവും അവർക്കു കർത്താവിനോടുള്ള ബന്ധവും 13. 6, 24; 18. 15, 20: 2, 6, മുതലായ വാക്യങ്ങളിലും കാണുന്നുണ്ടു്. "ഞാൻ നിങ്ങളെ മനുഷ്യരെപിടിക്കുന്നവരാക്കു"മെന്നുള്ള കർത്താവിന്റെ വാക്കുകളുടെ ഒരു യഥാർത്ഥരൂപമാണ് 153 മൽസ്യങ്ങളെ പിടിക്കുന്നതിൽ നാം കാണുന്നതു്. അതുകൊണ്ടു ഈ സുവിശേഷത്തിന്റെ അവസാനത്തെ അദ്ധ്യായവും സുവിശേഷകർത്താവുതന്നെയാണ എഴുതിയതെന്നു ഊഹിക്കാം.

ഈ സുവിശേഷത്തിൽ വേറെയും ചില അദ്ധ്യായങ്ങൾ ക്രമം തെററിയല്ലേ കിടക്കുന്നതെന്നു സംശയിക്കുന്നവരുണ്ടു്. നാലാമദ്ധ്യായത്തിന്റെ ആരംഭത്തിൽ കർത്താവു യഹൂദ്യയിൽനിന്നും ഗലീലയിലേക്കു പോകുന്നതായി കാണുന്നു. 4: 54–ൽ കർത്താവു ഗലീലയിലാണ്. എന്നാൽ അഞ്ചാമദ്ധ്യായത്തിന്റെ ആരംഭത്തിൽ കർത്താവു യറുശലേമിലാണ്. ആറാമദ്ധ്യായത്തിന്റെ ആരംഭത്തിൽ കർത്താവു ഗലീലയിലാണെന്നാണ പറഞ്ഞിരിക്കുന്നതു്. അതുകൊണ്ടു നാലാമദ്ധ്യായത്തിനു ശേഷം ആറാമദ്ധ്യായമാണവരേണ്ടതെന്നും അതിനു ശേഷമാണ അഞ്ചാമദ്ധ്യായത്തിന്റെ ആരംഭത്തിൽ പറയുന്ന പ്രകാരം കർത്താവു യറുശലേമിലേക്കു പോകുന്നതെന്നും ചിലർ അഭിപ്രായപ്പെടുന്നു. എന്നാൽ ആശയഗതിയിലുള്ള ക്രമാനുഗതമായ വളർച്ച നോക്കിയാൽ ഇപ്രകാരമൊരു വ്യതിയാനം വരുത്തേണ്ട ആവശ്യമില്ലെന്നാണ മററു ചില പണ്ഡിതന്മാരുടെ അഭിപ്രായം. 14, 15, 16, 17 എന്നീ അദ്ധ്യായങ്ങളും സുവിശേഷത്തിന്റെ മററു ഭാഗങ്ങളോടു ബന്ധപ്പെടാതെയാണ കിടക്കുന്നതു്.

—(0)—

# സാധുസുന്ദരസിംഗ്

[ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്]

സാധുസുന്ദരസിങ്ങിനെ ബങ്കാളിൽ വച്ചു ഞാൻ ബി. ഡി. പരീക്ഷക്കു പഠിക്കുമ്പോൾ ഒരിക്കൽ കണ്ടിട്ടുണ്ട്. അയാൾ സെറാമ്പൂരിൽ യോഗങ്ങൾ നടത്തുന്ന അവസരത്തിൽ സർക്കുലർ റോഡിലെ ഞങ്ങളുടെ ഹോസ്റ്റലിൽ കയറി വന്നു. പ്രൊഫസർ ഫാദർ പി. ടി. ഗീവറുഗീസ് എം. എ, യും അവിടെയുണ്ടായിരുന്നു. എനിക്കു ജലദോഷമായിരുന്നതിനാൽ അയാൾ എന്റെ മുറിയിൽ വന്ന് കട്ടിലിന്നരികെ സ്വല്പനേരം ഇരുന്നശേഷം അവിടെ നിന്നു പോയി.

1889—ൽ ആണു പഞ്ചാബിൽ റാംപൂരു ഗ്രാമത്തിൽ സിക്കമതത്തിൽ അയാളുടെ ജനനം. അയാൾ ഒരു കർഷകപ്രഭുവിന്റെ മകനായിരുന്നു. അമ്മ ദൈവഭയമുള്ള സ്ത്രീ ആയിരുന്നു. കാലത്തു നമസ്കരിച്ചതിനുശേഷംവേണം ഭക്ഷണം കഴിപ്പാനെന്നും, ആദ്യം ആത്മാവിനു ഭക്ഷണം പിന്നെ ശരീരത്തിനു ഭക്ഷണമെന്നും അമ്മ പറഞ്ഞിരുന്നു. ചെറുപ്പത്തിൽ അമ്മയായിരുന്നു കുട്ടിക്കു മതസംബന്ധമായ പഠിത്തം കൊടുത്തതു്. അവൻ ലോകത്തെ ഉപേക്ഷിച്ച് ദൈവത്തെ മുഴുവനായി പിന്തുടരുന്ന ഒരു സാധുവായിത്തീരണമെന്നു അമ്മ കാംക്ഷിച്ചു. കുറേനാൾ ഒരു ഹൈന്ദവസാധുവിൻേറയുംഒരു ഹൈന്ദവപണ്ഡിതൻേറയും കീഴിൽ പഠിച്ചു. സംസ്കൃതത്തിൽ ഭഗവത്ഗീതമുഴുവനും കാണാപ്പാഠം ചൊല്ലും. താൻ ചോദിച്ച ചില ചോദ്യങ്ങൾക്കു തന്റെ അദ്ധ്യാപകന്മാർക്കു ഉത്തരം പറവാൻ കഴിയാഞ്ഞതിനാൽ അയാൾ മറ്റു മതപുസ്തകങ്ങൾ രാപകൽ വായിച്ചു.

റാംപൂരു അമേരിക്കൻ പ്രസ്ബിറേറിയൻ മിഷ്യന്റെ ഒരു സ്കൂൾ ഉണ്ടായിരുന്നു. അവിടെ സുന്ദരസിംഗ് പഠിപ്പാൻ പോയെങ്കിലും ക്രിസ്തുമതം വിദേശികളുടെ മതമാകയാൽ അതിനെ അയാൾ വെറുത്തു. യൂറോപ്യൻ മിഷനറിമാരുടെ പുസ്തകങ്ങൾ താൻ വായിക്കേണ്ട ആവശ്യമെന്തു്? ക്രിസ്തീയ വേദപുസ്തകം അയാൾ വലിച്ചുകീറി മണ്ണെണ്ണ ഒഴിച്ചു കത്തിച്ചു. അയാളുടെ അപ്പൻ പറഞ്ഞു നീ എന്തിനു ഇങ്ങനെ ചെയ്തു ബൈബിൾ വായിപ്പാൻ നിനക്കു ആഗ്രഹമില്ലെങ്കിൽ വായിപ്പാൻ ആഗ്രഹമുള്ളവർ വായിക്കട്ടെ. സുന്ദരസിങ്ങിന്റെ അമ്മ അയാളുടെ 14—ാം വയസ്സിൽ മരിച്ചു. അയാൾക്കു ആത്മീയമായി മനസ്സമാധാനം ഉണ്ടായില്ലെങ്കിൽ താൻ തന്റെ അടുത്തുള്ള തീവണ്ടിപ്പാതയിൽ കിടന്നു മരിക്കുമെന്നു തീർച്ചയാക്കി. 1904 ഡിസമ്പർ 18-ാം തീയതി വെളുപ്പിനു അയാൾ എഴുന്നേറ്റു കുളിച്ച് പ്രാർത്ഥിപ്പാൻ തുടങ്ങി. യേശുമിശിഹാ അത്ഭുതകരമാംവണ്ണം പ്രഭയോടെ പ്രത്യക്ഷനായി. "ഞാൻ നിനക്കു വേണ്ടി മരിച്ചു, നിനക്കായി എന്റെ ജീവൻ വച്ചു," എന്നു പറഞ്ഞു. തിരുമുഖം സ്നേഹം നിറഞ്ഞതായിരുന്നു. വേദപുസ്തകം താൻ കത്തിച്ചു കളഞ്ഞെങ്കിലും കർത്താവിന്റെ മുഖത്തു ദേഷ്യഭാവം കണ്ടില്ല. ആ നിമിഷം മുതൽ സുന്ദരസിങ്ങിന്റെ ഹൃദയത്തിൽ സമാധാനവും സന്തോഷവുമുണ്ടായി, കർത്താവായ യേശുമിശിഹായുടെ പിൻഗാമിയായി ജീവിപ്പാൻ നിശ്ചയം ചെയ്തു. ഈ ദർശനത്തെപ്പററി അയാൾ വലപ്പോഴും പറയാറുണ്ടായിരുന്നു. അയാൾ ക്രിസ്ത്യാനിയാകുവാൻ പോകുന്നു എന്നു കുടുംബക്കാർ അറിഞ്ഞപ്പോൾ അവർ വല്ലാതെ കോപിച്ചു. ഈ മതംമാററം കുടുബത്തിനു വളരെ അപമാനകരമാണെന്നാണു അവർ വിചാരിച്ചതു്. ഭക്ഷണത്തിൽ വിഷം കലർത്തി കൊടുത്തതു മൂലം അയാൾ മരിക്കാറായി. 1905 സെപ്റ്റമ്പർ 3—ാം തീയതി സിംലായിലെ മാർത്തോമ്മാശ്ളീഹായുടെ പള്ളിയിൽ വച്ച് റെഡ്മാൻ എന്ന ആംഗ്ളിക്കൻ പാതിരി അയാളെ മാമോദീസാ മുക്കി. 33 ദിവസം കഴിഞ്ഞു് അയാൾ ഒരു സാധുവായിത്തീർന്നു. മിശിഹാ തന്റെ മഹത്വമെല്ലാം ഉപേക്ഷിച്ച് ഭൂമിയിലേക്കു വന്നു് ദരിദ്രനായി ജീവിക്കയും നമ്മുടെ രക്ഷക്കായി കുരിശിന്മേൽ മരിക്കയും ചെയ്തുവല്ലോ. തല ചായിപ്പാൻ ഇട മില്ലാതിരുന്ന കർത്താവിന്റെ പിന്നടകളിൽ നടപ്പാൻ ആ പതിനാറു വയസ്സുകാരൻ കാംക്ഷിച്ചു. ചുററിസ്സഞ്ചരിച്ച് ക്രിസ്തുവിനെ പ്രസംഗിപ്പാനും ഈ വേലയ്ക്കു പണം സ്വീകരിക്കാതിരിപ്പാനും അയാൾ തീരുമാനിച്ചു. ഭക്ഷണം കൊടുത്താൽ ഭക്ഷിക്കും. ഭക്ഷണം ലഭിച്ചില്ലെങ്കിൽ ഉപവസിക്കും. കിടക്കുവാൻ ഭവനം കിട്ടിയില്ലെങ്കിൽ അയാൾ വൃക്ഷച്ചുവട്ടിൽ കിടന്നുറങ്ങും. ഒരു കാഷായ വസ്ത്രത്തിനു പുറമേ ഒരു വിരി മാത്രം കയ്യിൽ ഉണ്ടായിരിക്കും.

1906, 1907 എന്നീ വർഷങ്ങളിൽ സ്റ്റോക്സ് എന്ന പേരായ ഒരു അമേരിക്കൻ യുവാവിനോടുകൂടി അയാൾ

No. 49 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

വേലചെയ്തു. സ്റ്റോക്സ് തന്റെ ധനമെല്ലാം ഉപേക്ഷിച്ച് ക്രിസ്ത്യൻ സാധുവായിത്തീർന്നിരുന്നു. ഇവർ രണ്ടുപേരും പ്ളേഗ്, കുഷ്ഠം, വിഷൂചിക, ക്ഷാമം, എന്നിവ പിടിപെട്ടവരെ ശുശ്രൂഷിച്ചു. പിന്നീട് സുന്ദരസിംഗ് ഹിമാലയത്തിന്റെ പല ഭാഗങ്ങളിലും പോയി സുവിശേഷം പ്രസംഗിച്ചു. എട്ടു കൊല്ലത്തേക്കു കൊല്ലംതോറും മൂന്നുനാലു മാസക്കാലം ടിബററിലേക്കു പോയി വേല ചെയ്തു. സുവിശേഷം പ്രസംഗിക്കരുതെന്നു നിർബന്ധമുള്ള നീപ്പാളിലേക്കും പോയി. ഈ സുവിശേഷവേലയുടെ വിവരണം ഉറുദുപത്രത്തിലും യൂറോപ്പിൽ സൂറിച്ചിലും പ്രസിദ്ധപ്പെടുത്തിയിരുന്നു. വളരെ കഷ്ടപ്പാടും പീഡയും ഉപദ്രവവും ആപത്തും അയാൾ സഹിച്ചു. നമ്മുടെ കർത്താവു ചെയ്തതുപോലെ നാല്പതു ദിവസത്തേക്കു പ്രാർത്ഥിപ്പാനും ഉപവസിപ്പാനും സുന്ദരസിംഗിനു വലിയ ആഗ്രഹമുണ്ടായി. ഹരിദ്വാരത്തിനും ഡെറാഡൂണിനും മദ്ധ്യേയുള്ള കജ്ജിലിവനത്തിലാണു താൻ ഉപവസിച്ചതു്. വന്യമൃഗങ്ങളെ സുന്ദരസിംഗിനു ഭയമില്ലായിരുന്നു. പല ദിവസങ്ങൾ ഉപവസിച്ചപ്പോൾ അയാൾക്കു ബോധമില്ലാതായി. മരം വെട്ടുകാരിൽ രണ്ടുപേർ അയാളെ എടുത്ത് അടുത്ത തീവണ്ടിസ്റ്റേഷനിലേക്കു കൊണ്ടുപോയി. ആൻഫീൽഡ് ഗ്രാമത്തിലെ ക്രിസ്ത്യാനികൾ അയാളെ ശുശ്രൂഷിച്ചു രക്ഷിച്ചു. ജീവനുള്ള ക്രിസ്തുവിനെ ഉപവാസത്തിൽ താൻ വീണ്ടും കണ്ടെന്നു അയാൾ പറകയുണ്ടായി. നീപ്പാളിൽ സർക്കാർ അധികാരികൾ അയാളെ അറസ്റ്റ് ചെയ്തു വസ്ത്രം ഊരിയെടുത്തു അട്ടകളെക്കൊണ്ടു അയാളെ ഭയങ്കരമായി കടിപ്പിച്ചു. അപ്പോൾ ക്രിസ്തുവിന്റെ സാന്നിദ്ധ്യം കൂടുതലായി അനുഭവപ്പെട്ടു. അയാൾ സ്തോത്രഗാനം പാടി. ടിബററിൽ സുവിശേഷം പ്രസംഗിച്ചതുകൊണ്ടു അസ്ഥികളും നാററവും നിറഞ്ഞതൊരു പൊട്ടക്കിണററിൽ 3 ദിവസം അയാൾ കിടക്കേണ്ടി വന്നു.

1917 കഴിഞ്ഞപ്പോഴേക്കു അയാളുടെ സുവിശേഷപ്രചാരത്തിന്റെ വീരചരിത്രവും കീർത്തിയും ലോകത്തിൽ പലഭാഗങ്ങളിലും പരന്നു. പല ദിക്കുകളിൽ നിന്നും അയാൾക്കു ക്ഷണക്കത്തുകൾ കിട്ടി. പശ്ചിമേന്ത്യയിൽ പോയശേഷം ദക്ഷിണേന്ത്യയിലും സിലോണിലും പോയി. 1918 ൽ ബർമ്മാ, ചൈനാ, ജപ്പാൻ എന്നീ രാജ്യങ്ങൾ സന്ദർശിച്ചു. 1920—ൽ ഇംഗ്ളണ്ടിലേക്കും അമേരിക്കയിലേക്കും ആസ്ട്രേലിയായിലേക്കും പോയി. 1922—ൽ സ്വിററ്സർലണ്ടു് ജർമ്മനി, സ്വീഡൻ, നോർവേ, ഡന്മാർക്ക്, ഹോളണ്ടു്, എന്നീ രാജ്യങ്ങളിൽ പ്രസംഗിച്ചു: പ്രസംഗം ആരംഭിക്കുന്നതിനു ഒന്നും രണ്ടും മണിക്കൂർ മുമ്പു ജനക്കൂട്ടം ഹാജരായിരുന്നു. പ്രതിദിനപ്പത്രങ്ങൾ അയാളുടെ ചിത്രത്തോടുകൂടി പ്രസംഗങ്ങൾ പ്രസിദ്ധപ്പെടുത്തി. യേശുവിന്റെ മുഖം സമാധാനവും സന്തോഷവും സ്നേഹവും നിറഞ്ഞ അയാളുടെ മുഖംപോലെ ആയിരിക്കണമെന്നു അനേകർ പറഞ്ഞു. പല സ്ഥലങ്ങളിലും അനേകം മാനസാന്തരങ്ങളും മാമോദിസാകളും നടന്നു.

1922 കഴിഞ്ഞപ്പോൾ നിരന്തരമായ ഈ മിഷ്യനറി അദ്ധ്വാനം കൊണ്ടു സാധുവിന്റെ ആരോഗ്യം ക്ഷയിച്ചു. ഒരിക്കൽ സഞ്ചാരം ആരംഭിച്ചെങ്കിലും ചോര ഛർദ്ദിച്ചതിനാൽ സഞ്ചാരം വേണ്ടെന്നു വച്ചു, നയനവ്യാധിയും പിടിപ്പെട്ടു. സിംലായിക്കു താഴെ സുബാത്തുവിൽ ഒരു ബങ്കളാവു വാങ്ങിച്ച് അവിടെ ഇടയ്ക്കു സാധു വിശ്രമിച്ചിരുന്നു. വിശ്രമകാലത്തു ആറു ധ്യാനപ്പുസ്തകങ്ങൾ എഴുതി. നാല്പതു ഭാഷകളിൽ അവ തർജ്ജമ ചെയ്യപ്പെട്ടിട്ടുണ്ട്. ഡെന്മാർക്കിൽ അയാളുടെ പുസ്തകത്തിന്റെ ഒരു ലക്ഷത്തി അറുപത്തീരായിരം പ്രതികൾ ചെലവായി. ടിബററാണു തന്റെ മിഷ്യൻ വയലെന്നു സാധു എപ്പോഴും വിചാരിച്ചിരുന്നു. 1922 ഏപ്രിൽ മാസത്തിൽ നാല്പതാം വയസ്സിൽ, ക്ഷീണനെങ്കിലും സുന്ദരസിങ്ങ് ടിബററിലേക്കു പുറപ്പെട്ടു. അതിൽ പിന്നീടു അയാളെപ്പററി യാതൊരു അറിവുമില്ല. അയാളുടെ സ്നേഹിതന്മാർ എന്തു സംഭവിച്ചു എന്നു പല അന്വേഷണങ്ങളും ഉത്സാഹമായി നടത്തി. എവിടെവച്ചോ പീഡയാലോ അപകടത്താലോ സുഖക്കേടിനാലോ ആ ഇന്ത്യൻ മിഷ്യനറി വീരൻ മിശിഹായുടെ നിത്യസഖ്യത്തിലേക്കു എടുക്കപ്പെട്ടു എന്നു നമുക്കു വിചാരിക്കാം. ഭൂമിയിൽ വച്ചുതന്നെ പല കൊല്ലങ്ങൾ അയാൾ സ്വർഗ്ഗത്തിൽ ജീവിച്ചിരുന്നു; ഇപ്പോൾ യഥാർത്ഥ സ്വർഗ്ഗത്തിലേക്കു തന്നെ അയാൾ കടന്നു.

—0—



Printed and Published by N. M. Abraham B. A, at the Malayala Manorama Press, Kottayam.